# THE CHURCH WEEKLY

Vol. V | SUNDAY 19th AUGUST 1951 | PRICE 2 ANNAS PER COPY | NO. 32


## BROTHERHOODS AND SISTERHOODS—WHY?

(I)

In many Christian circles there is, even in these days, a lack of understanding as to the reason for the existence of Religious Communities, and the purpose of their life, and it has been suggested that we should devote some space to a simple explanation. In other words, what are the Brotherhood and Sisterhood of the Epiphany (and other similar Anglican foundations) up to?—and why?. The answer to the question involves some of the elementary principles of Christianity

(a) The object for which we were created was this—that every member of the human race should learn to know and serve and love God for ever. God did not make men and women because He had to do so; He did not create them for this life only; He did not create them so that they might live happily together—He did create them for fellowship with Himself. And the attitude of knowledge and service and love which man owes to God is summed up in one word—worship.

(b) God did not create men as a lot of individuals—He made them members of a family ("It is not good that the man (Adam) should be alone"—Gen: 2. 18), of a tribe or nation (He chose Abraham because "I will make of thee a great nation"—Gen: 12.2), of a spiritual body (which is why our Lord teaches us to pray, 'Our Father', and why he talks about Himself as the vine and we His branches, and why St. Paul insists that Christians are "the body of Christ"). Politically, economically, religiously, man is not an individual; he is a social unit linked to other men by many ties that he can see, and far more that he cannot.

(c) God's way of working in the world, as far as we can see it in the Bible, is to choose one unit of creation and set it apart, so that it may serve as a dedicated representative of the whole class to which it belongs, and that throught it the whole class may be sanctified for His purposes. He chose the first man as representative of all creation, so that all creation might offer its worship through him; he chose Abraham, as we are told over and over again, so that "in thee shall all the families of the earth be blessed"; He chose the Jewish race as representative of all races on the earth, so that through them all races might come to know and worship Him; certain times of festival and fast are chosen, that through them all time may be hallowed; places such as churches and temples are chosen, to signify that all places belong to Him; food like bread and wine is chosen, to sanctify all food; men are chosen for the ministry, representatives of humanity, that all men may with them and through them receive blessings. It can hardly be doubted that this is God's normal way of carrying out His plan.

Now, to take the last point first, if there is anything in what we have said, it will be no cause for surprise if within His Church, God calls some bodies of men and women to live together in a life which is representative of what He wills the life of the whole Church to be, and also so that, being hallowed in its representatives; the Church as a whole may become more like what God planned it to be. Religious Communities are in fact to set a standard, and help others to maintain it. This is not to say that those who are called to life in them are in any way better or holier than others; we have no reason to suppose that Abraham was in himself better than many others of his time who were seeking after God, or that the Jewish race was somehow superior to all other races; Sundays are not different from other days; a church is built of the same brick as ordinary houses; bread and wine is no better than any other food; the clergy are, as we are always being reminded, human beings after all. It is simply a matter of God's selection for the particular purpose which He has in view—His vocation, which comes to every man if he will only listen for it, in the single or the married life, in trade or business or profession, in work at home or work abroad, in positions of importance or of lowly service. And to some, as we have said, there comes a vocation to life in a Religious Community—not for any gifts or virtues of their own, but because God wants them there, so that the ideal of faith and hope and charity which ought to animate the whole Christian Body may be held up in miniature before the eyes of other Christians.

The life of men and women in Communities is of particular importance in setting forth, as far as ordinary human beings can do it the two elementary principles of Christianity which have already been mentioned.

(Calcutta, Oxford Mission's Occasional Paper)

# [...]ജ്ഞാതസഞ്ചാരം

## ഒരു ധ്യാനം

(P. K. V.)

മഹാനായ ഒരു മനുഷ്യൻ അജ്ഞാതനായി സഞ്ചാരം ചെയ്യുന്നതായി ചിലപ്പോൾ നാം വായിക്കാറുണ്ട്. ഒരു സാധാരണക്കാരന്റെ സ്വാതന്ത്ര്യത്തെ സ്വല്പമായി ആസ്വദിക്കാൻ ഇച്ഛിക്കുന്ന ഒരു ഭൂപതി തന്റെ സ്ഥാനമാഹാത്മ്യത്തെ മറയ്ക്കുകയും ബഹുജനശ്രദ്ധയിൽനിന്നു രക്ഷപെടാൻ ആവോളം ശ്രമിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ ഉദ്ദേശം വളരെ സ്വാഭാവികമായ ഒന്നത്രേ. അദ്ദേഹത്തിനു ഒരു വിശ്രമാവസരം വേണം.

ആഹാബ് രാജാവ് അജ്ഞാതനായി യുദ്ധത്തിൽ ഏർപ്പെട്ടതായി ഒരു കഥ പഴയ നിയമത്തിൽ കാണുന്നുണ്ട്. അദ്ദേഹത്തിന്റെ ഉദ്ദേശം അപകടത്തിൽനിന്നു രക്ഷപെടണം എന്നുള്ളതായിരുന്നു. വില്ലാളിവീരന്മാരുടെ ലാക്കായിത്തീരണമെന്നു അദ്ദേഹത്തിനു ആഗ്രഹമില്ലായിരുന്നു. എന്നിരുന്നാലും 'ഒരുത്തൻ യദൃച്ഛയാ വില്ലു കുലയ്ക്കുകയും, കവചത്തിനും പതക്കത്തിനും ഇടയിൽക്കൂടെ അമ്പു തുളച്ചു കയറുന്നതിൽനിന്നു രക്ഷപെടുവാൻ രാജാവിന്റെ അജ്ഞാതാവസ്ഥ അശേഷം ഫലപ്രദമാകാതിരിക്കയും ചെയ്തു. രാജാവ് അജ്ഞാതനായിരുന്നെങ്കിലും കൊല്ലപ്പെടുകയാണുണ്ടായതു്.

നമ്മുടെ രാജാവും തന്റെ സ്വന്തത്തിലേക്കു എഴുന്നള്ളിവന്നപ്പോൾ അജ്ഞാതനായി സഞ്ചരിപ്പാൻ തിരുമനസ്സായി. തന്റെ ഉദ്ദേശം സ്നേഹമായിരുന്നു. രാജകീയവസ്ത്രാഡംബരങ്ങളോടുകൂടെ താൻ നമ്മുടെ ഇടയിൽ എഴുന്നള്ളിയിരുന്നെങ്കിൽ തൽക്ഷണം തന്റെയും നമ്മുടെയും ഇടയ്ക്കു ഭയത്തിന്റെയും ലജ്ജയുടെയും അസ്വാഭാവികതയുടെയും ഒരു പിളർപ്പു, വിസ്താരം കൂടിവരുമായിരുന്നു. പാപികൾ തന്റെ അടുക്കൽ വരുന്നതിനു ഭയപ്പെടുകയും താൻ വന്ന ഉദ്ദേശം വിഫലമായിത്തീരുകയും ചെയ്യുമായിരുന്നു.

മാലാഖമാർക്കു തങ്ങളുടെ കർത്താവിന്റെ ഈ വേഷപ്രച്ഛന്നത തിരിച്ചറിയാമായിരുന്നു എന്നുള്ളതു് വാസ്തവം തന്നെ. തന്റെ വാഴ്ത്തപ്പെട്ട മാതാവിനെക്കൂടാതെ ആട്ടിടയന്മാരേപ്പോലെയുള്ള ലളിതാത്മാക്കളും ശിമോനേപ്പോലെയുള്ള പരിശുദ്ധന്മാരും ദിവ്യശിശുവിന്റെ മാഹാത്മ്യത്തെപ്പറ്റി ബോധ്യമുള്ളവരായിത്തീർന്നു. എന്നാൽ തന്റെ അജ്ഞാതത്വത്തിന്റെ ഉദ്ദേശം സാധിക്കുകതന്നെ ചെയ്തു. പിൽക്കാലങ്ങളിൽ 'മനുഷ്യപുത്രൻ' എന്നു തന്നെപ്പറ്റിത്തന്നെ പറയുവാൻ സാധിച്ചു. തന്റെ അപ്പോസ്തലന്മാർ ആദ്യം ആകർഷിക്കപ്പെട്ടതു് തന്റെ ആദ്ധ്യാത്മികശക്തികൊണ്ടായിരുന്നു അല്ലാതെ ഭൗമികശക്തി കിട്ടുമെന്നു കരുതിയല്ലായിരുന്നു. തന്റെ പരീക്ഷയുടെ ദിവസങ്ങളിൽ തന്റെ അജ്ഞാതത്വത്തിന്റെ വ്യവസ്ഥകളെ അതിലംഘിക്കാനുള്ള ചിന്തകൾതന്നിൽ ഉദിച്ചു. താൻ യഥാർത്ഥത്തിൽ, രാജാവായിരുന്നതുകൊണ്ട്, താൻ ക്ഷീണിച്ചു വശംകെട്ടിരുന്ന അവസരത്തിൽ രാജകീയമായ പോഷണം ഒരുനേരത്തേക്കെങ്കിലും ലഭിക്കാനുള്ള ആജ്ഞ കൊടുക്കുവാൻ, താൻ രാജാവായിരുന്നതുകൊണ്ട് രാജകീയവസ്ത്രം ഒരിക്കലെങ്കിലും ധരിച്ച് തന്റെ സ്വന്തക്കാരുടെ അടുക്കലേക്കു ഇറങ്ങിച്ചെല്ലുവാൻ, താൻ ഒരു രാജാവായിരുന്നതുകൊണ്ട് രാജകീയമായ ജനസ്വാധീനം സമ്പാദിച്ച് ജനങ്ങളെ തന്റെ ഹൃദയത്തിലല്ല തന്റെ കയ്യിൽ പന്താടുവാൻ, ഈ പരീക്ഷകളെയെല്ലാം താൻ ഉപേക്ഷിക്കയാണ് ചെയ്തതു്.

താൻ എപ്പോഴും തന്റെ ശിഷ്യന്മാരോടു കല്പിച്ചിരുന്നതു തന്റെ അജ്ഞാതത്വത്തെ ഭഞ്ജിക്കരുതെന്നായിരുന്നു; താൻ ആരെന്നു ഒരുത്തരോടും അവർ പറയരുതെന്നു; അതു അവർക്കു പാലിക്കാൻ വളരെ പ്രയാസമായ ഒരു അനുസരണമായിരുന്നു.

അഹാബ്‌രാജാവ് അജ്ഞാതനായി യുദ്ധത്തിൽ പ്രവേശിച്ചതു മുറിവു പറ്റാതിരിക്കാനായിരുന്നു. നമ്മുടെ രാജാവ് തന്റെ അജ്ഞാതത്വത്തെ പാലിച്ചിരുന്നതു താൻ മുറിപ്പെടുവാൻവേണ്ടിയായിരുന്നു. അജ്ഞാതനായിരുന്നിട്ടും അഹാബ് കൊല്ലപ്പെട്ടു, നമ്മുടെ രാജാവു കൊല്ലപ്പെട്ടതു അജ്ഞാതനാകകൊണ്ടായിരുന്നു.

തന്റെ ഉയർപ്പിനുശേഷവും നമ്മുടെ കർത്താവു തന്റെ അജ്ഞാതത്വത്തെ മുറുകെപ്പിടിച്ചിരുന്നതായി തോന്നുന്നു. പലപ്പോഴും തന്റെ പ്രിയഭാജനങ്ങളുടെ ഇടയിൽ ഇരുന്നതു ഒരു യാത്രക്കാരനായും, ഒരു തോട്ടക്കാരനായും, കടൽതീരത്തു് ജാഗരണം ചെയ്യുന്നയാളായിട്ടുമായിരുന്നു.

മുന്നോടി തന്നെക്കുറിച്ചു പറഞ്ഞതു്. "നിങ്ങളുടെ ഇടയ്ക്കു ഒരാൾ നില്പുണ്ട്. അവനെ നിങ്ങൾ അറിയുന്നില്ല" ഇന്നും ഇതു വാസ്തവംതന്നെ.

നമ്മുടെ ആത്മാക്കളുടെ ആഴത്തിൽ തന്നെ നമുക്കു കാണുവാൻ കഴിയും. തന്റെ സ്നേഹത്തിന്റെ വാഴ്ത്തപ്പെട്ട കൂദാശയിൽത്തന്നെ നമുക്കു കാണുവാൻ കഴിയും; "തന്റെ സഹോദരങ്ങളിൽ ഏറ്റം ചെറിയവരിൽ" തന്റെ ദരിദ്രന്മാരുടെ ക്ഷമയോടുകൂടിയ മുഖങ്ങളിൽ നമുക്കുതന്നെ കാണുവാൻ കഴിയും. എന്തെന്നാൽ നമ്മുടെ രാജാവ് ഇപ്പോഴും അജ്ഞാതനായി സഞ്ചരിക്കുന്നു.

ദാമ്പത്യജീവിതത്തിലെ കനകമണികൾ നമ്പർ 7.

# ചിരിക്കു കിട്ടിയ ശിക്ഷ

(അലക്സ്)

തങ്കമ്മയുടെ സഹോദരിയുടെ പുത്രൻ കുഞ്ഞുമോൻ അവരുടെകൂടെ താമസിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അതു്. അന്നു് ഒരു അവധി ദിവസമായിരുന്നതിനാൽ ജോൺ ആഫീസിൽ പോയില്ല. രാവിലെ കാപ്പികുടിയെല്ലാം കഴിഞ്ഞു, കുഞ്ഞുമോനെ ഏതു വിധമാണു് രസിപ്പിക്കേണ്ടതെന്നായിരുന്നു ജോണിന്റെയും തങ്കമ്മയുടെയും ചിന്ത. അവർ പല പ്ളാനുകളും ചിന്തിച്ചു. അവസാനം കുഞ്ഞുമോനു് ഒരു പക്ഷിക്കൂട്ടുണ്ടാക്കിക്കൊടുക്കാമെന്നും, ഏതെങ്കിലും ഒരു പക്ഷിക്കുഞ്ഞിനെ കിട്ടിയാൽ പിന്നെ അതിനെ തീററുന്നതിലും, സംരക്ഷിക്കുന്നതിലുമായി അവന്റെ ശ്രദ്ധ പതിയുന്നതുമൂലം മററു കാര്യങ്ങളിൽ അവനെപ്പററി വിഷമിക്കേണ്ടായെന്നും അവർ അഭിപ്രായപ്പെട്ടു. അതനുസരിച്ചു് ഒരു നല്ല പക്ഷിക്കൂട്ടു ഉണ്ടാക്കുന്നതിനു് ജോൺ ആരംഭിച്ചു.

ഒരു ചുററികയും കുറെ ആണികളും തങ്കമ്മ കൊടുത്ത ചില പലകകളുമായി കുഞ്ഞുമോനെയും കൂട്ടിക്കൊണ്ടു തിണ്ണയുടെ ഒരു വശത്തിരുന്നു് ജോൺ പക്ഷിക്കൂട്ടു ഉണ്ടാക്കുവാൻ ആരംഭിച്ചു. പൊന്നുരുക്കുന്നിടത്തു പൂച്ച ഇരിക്കുന്നതുപോലെ, അതെല്ലാം നോക്കിക്കൊണ്ടു കുഞ്ഞുമോനും ഇരുന്നു.

കൂട്ടുണ്ടാക്കുവാൻ ആരംഭിച്ചപ്പോൾ മാത്രമാണ, അതു് എത്രമാത്രം വിഷമമുള്ള ഒരു ജോലിയാണെന്നു് ജോണിനു മനസ്സിലായതു്. എൻജിനീയറിംഗു് സാമർത്ഥ്യവും ജോണുമായി യാതൊരു പൊരുത്തവുമില്ലെന്നു് അന്നേരം മാത്രമേ ജോൺ ഗ്രഹിച്ചുള്ളു. ഒരു പ്ളാൻ അനുസരിച്ചു് സ്വല്പം പണിതു കഴിയുമ്പോൾ മാത്രമാണു് ആ പ്ളാനിൽ ചില പിശകുകൾ കണ്ടുപിടിക്കുന്നതു്. ഉടൻ മറെറാരു പ്ളാൻ അനുസരിച്ചു പ്രവൃത്തിച്ചു തുടങ്ങുകയായി. അതും സ്വല്പസമയത്തിനകം ഉപേക്ഷിച്ചു മൂന്നാമതൊന്നിലേക്കു് പ്രവേശിക്കുകയായി. ഇങ്ങനെ ഒരു മണിക്കൂർ കൂട്ടു ഉണ്ടാക്കാൻ ശ്രമിച്ചതിന്റെ ഫലമായി നാലഞ്ചു പ്ളാൻ ഒന്നിനു പുറകെ ഒന്നായി മാറിയതു കൂടാതെ ഉണ്ടായിരുന്ന പലകകളിൽ നല്ല പങ്കം ചെത്തിയും കീറിയും തീരുകയും, ആണികൾ പലതും വളഞ്ഞു പോകയും ചെയ്തു. പക്ഷെ എല്ലാററിനേക്കാളും ദുസ്സഹമായിരുന്നതു്, ഇതെല്ലാം നോക്കിക്കൊണ്ടിരുന്ന കുഞ്ഞുമോന്റെ ചില വിമർശനങ്ങളായിരുന്നു. ഓരോ പ്ളാനും ഉപേക്ഷിക്കുമ്പോൾ അവൻ പറയും.

"അല്ലെല്ലും അച്ചായനു് ഈ പക്ഷിക്കൂട്ടു് ഉണ്ടാക്കാൻ അറിയാമേലാ"

ഓരോ പലക പൊട്ടുമ്പോഴും, കൊള്ളുകയില്ലാതെ കളയുമ്പോഴും അവൻ പറഞ്ഞുതുടങ്ങും "അച്ചായൻ ആ പലക വെറുതെ ചെത്തികുത്തികളയുകയാ."

ഉദ്ദേശിച്ച രീതിയിൽ കൂട്ടു ശരിപ്പെടാഞ്ഞതിൽ ജോണിനു് തന്നോടുതന്നെ ശുണ്ഠിതോന്നി. അതോടുകൂടെ ആ ചെറുബാലന്റെ മനസ്സറിയാതെയുള്ള കുത്തുവാക്കുകൾ കൂടെയായപ്പോൾ ജോണിനു് ആകെപ്പാടെ ഈർഷ്യതോന്നി. ഏതുവിധമെങ്കിലും ആ പലകകൾ ഒരു പക്ഷിക്കൂടിന്റെ മാതൃകയിൽ തല്ലിക്കൂട്ടിയതിന്റെശേഷം അവിടെനിന്നു എഴുന്നേററു പോയാൽ മതിയെന്നു് ജോൺ ആഗ്രഹിച്ചു. കൂട്ടു ഉണ്ടാക്കിയില്ലെങ്കിൽ തങ്കമ്മ വന്നു് എന്തു പറയുമെന്ന ഒരു വിഷമവും ജോണിനുണ്ടായിരുന്നു. അവളുടെ കളിവാക്കുകൾ അതിലെല്ലാം അസഹ്യമായിട്ടാണു് നിരാശനായി തളർന്നിരുന്ന ആ അവസരത്തിൽ ജോണിനു തോന്നിയതു്. അതോടുകൂടെ വരുന്നതു വരട്ടെയെന്നു് നിശ്ചയിച്ചു് എങ്ങനെയെങ്കിലും ഒരു കൂട്ടുണ്ടാക്കുന്നതിനു തീരുമാനിച്ചു് വീണ്ടും പണി തുടങ്ങി. ആ കുഞ്ഞുമോന്റെ വിമർശനം വീണ്ടുമുണ്ടായി.

"എന്റെ അപ്പച്ചനാണെങ്കിൽ ഇപ്പോൾ ഒരൊന്നാന്തരം കൂട്ടുണ്ടാക്കിയേനെ. അച്ചായനു് കൂട്ടുണ്ടാക്കാനെ അറിയാമേലാ." മനസ്സിലുണ്ടായിരുന്നതു് ആ ചെറുബാലൻ പറഞ്ഞെന്നെയുള്ളു. പക്ഷേ തന്റെ ഭാര്യാസഹോദരിയുടെ ഭർത്താവിനെക്കാൾ തന്നെ മോശക്കാരനാക്കിയതു്, കൂട്ടുണ്ടാക്കാൻ സാധിക്കാഞ്ഞതുമൂലം ജോണിന്റെ വ്രണപ്പെട്ട ആത്മാഭിമാനത്തെ വീണ്ടും മുറിപ്പെടുത്തുകമാത്രമാണു് ചെയ്തതു്. "എന്നാൽ നിന്റെ അപ്പനെക്കൊണ്ടുചെയ്യിക്കു" എന്നു് പറഞ്ഞു അതെല്ലാം അവിടെ ഇട്ടതിന്റെശേഷം എഴുന്നേററു പോകാൻ ജോണിനു തോന്നിയെങ്കിലും പിന്നീടുണ്ടാകാ[...] കളിവാക്കുകളെ ഭയന്നു് [...] ജോൺ വീണ്ടും ജോലിയാരംഭിച്ചു.

"ഞങ്ങൾ ആരും പണ്ടു് ആശാരിമാർ ആയിരുന്നില്ല." എന്നു് അർത്ഥം വച്ചു് ഒരു മറുപടി പറഞ്ഞു് വ്രണപ്പെട്ട ആത്മാഭിമാനത്തിനു് ഒരു ആശ്വാസം നൽകുവാൻ ശ്രമിച്ചെങ്കിലും അതു് ആ ബാലനു് അശേഷം മനസ്സിലാകാതിരുന്നതുമൂലം ഉദ്ദേശിച്ച ആത്മസംതൃപ്തിയുണ്ടായുമില്ല.

X * . X

തങ്കമ്മ അടുക്കളയിൽ ഏതോ ജോലിചെയ്തുകൊണ്ടിരിക്കയായിരുന്നു. കുഞ്ഞുമോന്റെ കാര്യത്തിൽ ജോൺ ഇത്രതാൽപര്യം പ്രദർശിപ്പിച്ചതിൽ അവൾക്കു വളരെ സന്തോഷം തോന്നി. കുഞ്ഞുമോനുവേണ്ടി ഉണ്ടാക്കപ്പെടുന്ന മനോഹരമായ കൂട്ടിൽ ഏതെങ്കിലും ഒരു പക്ഷിയെക്കൂടെ ഇട്ടു കൊടുക്കുമ്പോഴുള്ള ആ ബാലന്റെ സന്തോഷം ഓർത്തു അവളുടെ ഹൃദയം വികസിച്ചു. ആ അവസരത്തിലാണു് വലിയ ശബ്ദത്തിൽ നിലവിളിച്ചുകൊണ്ടുകുഞ്ഞുമോൻ അടുക്കളയിലേക്കു് വരുന്നതായി തോന്നിയതു്. തങ്കമ്മ ഉടൻതന്നെ ഓടിച്ചെന്നു് കുഞ്ഞുമോനെ കോരിയെടുത്തു. "എന്തു പററി! എന്തു് പററി!" അവൾ ആവേശത്തോടുകൂടെ ചോദിച്ചു. ഹൃദയം തകർന്നു നിലവിളിച്ചുകൊണ്ടിരുന്ന ആ ബാലൻ കരച്ചിലിനിടക്കു പറഞ്ഞു.

"അച്ചായൻ ആണിയടിച്ചുകൊണ്ടിരുന്നപ്പോൾ ചുററിക കൈയേൽ കൊണ്ടു."

"അത്രെയുള്ളോ? അതു സാരമില്ലല്ലോ. ഛെ! ആൺപിള്ളേരാരും ഒരാളുടെ കൈയിൽ ചുററിക കൊള്ളുമ്പം ഇങ്ങനെ വാവിട്ടു കരയുമോ നാണക്കേടു്. ആൺപിള്ളേരു് അന്നേരം ചിരിക്കുകയാണു് ചെയ്യുന്നതു്." തങ്കമ്മ കുഞ്ഞുമോനു് പൌരുഷത്തിന്റെ ചില പ്രഥമപാഠങ്ങൾ ഉരുവിട്ടുകൊടുത്തു. പക്ഷെ വിങ്ങി വിങ്ങി കരഞ്ഞുകൊണ്ടു് കുഞ്ഞുമോൻ വീണ്ടും പറഞ്ഞു.

"ഞാൻ ആദ്യം ചിരിച്ചു അന്നേരം അച്ചായൻ എന്റെ തലക്കിട്ടു ഒരടി."

* * *

സംഭവിച്ചതിങ്ങനെയാണു്. കൂട്ടുണ്ടാക്കാൻ സാധിക്കാഞ്ഞതിലും, പലകയും ആണികളും നഷ്ടമായതിലുമുള്ള കുണ്ഠിതത്തിനു പുറകെ, സ്വപരാജയംമൂലമുള്ള ആത്മാഭിമാനക്ഷയവും കൂടെയായപ്പോൾ ക്ഷമയററു ശുണ്ഠിപിടിച്ചിരുന്ന അവസരത്തിലാണു്, ആണിയുടെ തലയ്ക്കു് കൊള്ളേണ്ട ചുററിക സ്ഥാനം തെററി ജോണിന്റെ ഇടതു കൈയി

# 19-ാം ശതവത്സരാഘോഷം

## പൌലൂസ് അപ്പോസ്തോലൻ ഗ്രീസിൽ വന്നിറങ്ങിയതിൻെറ

(K. P.)

പൌലൂസ് അപ്പോസ്തോലൻ ഗ്രീസിൽ വന്നിറങ്ങിയതിൻെറ 19-ാം ശതവത്സരാഘോഷം കഴിഞ്ഞ ജൂൺ മാസം 15-ാം നു- ആരംഭിച്ച് രണ്ടാഴ്ചത്തെ ആഘോഷങ്ങൾക്കുശേഷം 28-ാം നു- അവസാനിച്ച വിവരം പത്രങ്ങളിൽ പ്രസിദ്ധം ചെയ്തിരുന്നല്ലൊ. അതിൻെറ ഏകദേശമായുള്ള പരിപാടി ചുരുക്കമായി ഈ പംക്തികളിൽ ഇതിനുമുമ്പ് പ്രസ്താവിച്ചിരുന്നു. ചില കൂടുതൽ വിവരങ്ങൾ ആണ് ഈ ലേഖനത്തിൽ നൽകുന്നതു്. പ്രശസ്തരായ ലോകത്തിൻെറ നാനാഭാഗത്തുനിന്നുമുള്ള പല ക്രിസ്തീയ സഭാപ്രതിനിധികൾക്കും ഒരുമിച്ചു കൂടുന്നതിനും ഒരുമിച്ച് ആരാധനയിൽ പങ്കു കൊള്ളുന്നതിനും ഈ ആഘോഷ പരിപാടി അവസരം നൽകി.

ഈ 19-ാം ശതവത്സരാഘോഷത്തിൽ സംബന്ധിക്കുന്നതിനായി യവനായസഭ ലോകത്തിലെ വിവിധ സഭകളേയും സമൂഹങ്ങളേയും ക്ഷണിച്ചിരുന്നു. അതിൽ അധികപങ്കും ക്ഷണം സ്വീകരിച്ചതായും കാണുന്നു. കോൺസ്റ്റൻറിനോപ്പിളിലെ സാർവ്വത്രിക പാത്രിയർക്കീസ് തൻെറ പ്രതിനിധികളായി 5 മെത്രാപ്പോലീത്തന്മാരെ അയയ്ക്കുകയുണ്ടായി. അതിൽ ഇപ്പോഴത്തെ ലണ്ടനിലെ ഗ്രീക്ക മെത്രാപ്പോലീത്താ അഥനഗോറാസും ഉൾപ്പെടുന്നു. കോപ്റ്റിക്ക സഭയിലെ മൂന്നു മെത്രാപ്പോലീത്തന്മാരും അബ്സീനയിൽ നിന്ന് ഹാറാർ മെത്രാപ്പോലീത്തായായ തെയോഫിലോസും സംബന്ധിച്ചിരുന്നു. Old Catholic church സ്വിററ്സർലണ്ടിലെ മെത്രാപ്പോലീത്തായെ നിയോഗിച്ചു. അമേരിക്കയിലെ പ്രോട്ടസ്റ്റൻറു എപ്പിസ്കോപ്പൽ സഭ അയച്ചതു് അവരുടെ വിദേശകാര്യാലയാദ്ധ്യക്ഷനായ ലോറിസ്റ്റൺ ബിഷോപ്പിനെയാണ്. ആംഗ്ലേയസഭ ജിബ്രാൾട്ടർ ബിഷോപ്പിനേയും, ഡർബിയിലെ ബിഷോപ്പിനേയും അവരുടെ കൂടെ ഓർത്തഡോക്സ് സഭയോട് അടുത്ത ബന്ധം പുലർത്തിക്കൊണ്ടിരിക്കുന്ന ചില പട്ടക്കാരെയും അയച്ചു. അയർലണ്ടിലെ സഭയെ പ്രതിനിധീകരിച്ചതു് അവിടുത്തെ ആർച്ചുബിഷോപ്പാണ്. ഇതുപോലെതന്നെ ജർമ്മനിയിൽ നിന്നു ബർലിൻ ബിഷോപ്പും സിബിലിയസും, നിബോളിയറും, ഹാനോവർ ബിഷോപ്പും സംബന്ധിച്ചിരുന്നു. ലോകസഭാകൌൺസിലിനെ പ്രതിനിധീകരിച്ചതു് ബിഷോപ്പ് ഓക്സനും, ഡോക്ടർ വിസർട്ട് ഹൂഫററും ആയിരുന്നു. മെത്തൊഡിസ്റ്റ്, ബുഡാപെസ്റ്റ് മുതലായ സഭകളും പ്രതിനിധികളെ അയച്ചിരുന്നു. ഇതിനും പുറമെ വിവിധ സഭകളിലെ പ്രശസ്തരായ പല വേദശാസ്ത്രജ്ഞന്മാരും ഈ ആഘോഷങ്ങളിൽ സംബന്ധിച്ചിരുന്നതായി കാണുന്നു. റഷ്യയിൽനിന്നും പ്രതിനിധികളെ അയയ്ക്കുകയില്ലെന്ന് ആരംഭത്തിൽ ഭയപ്പെട്ടിരുന്നു. എന്നാൽ മോസ്കോ പാത്രിയർക്കീസും പ്രതിനിധികളെ അയയ്ക്കുകയും ഒരു പ്രത്യേക സന്ദേശത്തിൽ ഗ്രീക്ക സഭയെ അനുമോദിക്കുകയും ചെയ്തിരുന്നു. റോമൻ കത്തോലിക്ക സഭ ഔദ്യോഗികമായി പ്രതിനിധികളെ അയച്ചില്ലെങ്കിലും പ്രശസ്തരായ പല റോമൻ കത്തോലിക്കാ പുരോഹിതന്മാർ ഈ ആഘോഷങ്ങളിൽ പങ്കു കൊണ്ടിരുന്നു എന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമത്രെ. ഇപ്രകാരം അഖില ലോകപ്രാധാന്യത്തോടും, ഓർത്തഡോക്സ്, കത്തോലിക്കാ, പ്രോട്ടസ്റ്റൻറ് മുതലായ എല്ലാ ക്രൈസ്തവ വിഭാഗങ്ങളുടെയും സഹകരണത്തോടുംകൂടി ആഘോഷിക്കപ്പെട്ട ഈ ജൂബിലി, വിവിധ സഭാ വിഭാഗങ്ങളുടെ സഹകരണത്തിൽ ഒരു പുതിയ അദ്ധ്യായം തുറക്കുകയത്രെ ചെയ്തതു്.

ഈ ആഘോഷങ്ങളിൽ പങ്കെടുത്ത ഒരാൾ അതേപ്പററി സവിസ്തരമായി എഴുതിയിരിക്കുന്ന ഒരു ലേഖനത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:—19-ാം ശതവത്സരാഘോഷം ആരംഭിച്ച ജൂൺ 15-ാം നു- വെള്ളിയാഴ്ച അതിൽ സംബന്ധിച്ച ഞങ്ങളെ എല്ലാവരേയും ഔദ്യോഗികമായി സ്വീകരിക്കുന്നതിനു് ആതൻസ് പട്ടണത്തിലെ ഒരു ഹോളിൽ വച്ച് സ്വീകരണയോഗം നടന്നു. ആഘോഷങ്ങളുടെ പ്രത്യേക നടത്തിപ്പുകാരൻ ഇതിൻെറ ഓർഗനൈസിംഗ് സെക്രട്ടറിയായ പ്രൊഫസ്സർ അലിവിസാട്ടോസ് (Aliveisatos) ആയിരുന്നു. ഈ സ്വീകരണത്തിനുശേഷം ഞങ്ങൾ എല്ലാവരും കൂടി ആതൻസ് പട്ടണത്തിൻെറ പൂർവ്വ ഭാഗത്തുള്ള ഏററവും ഉയർന്ന ഒരു കുന്നിൽ സ്ഥിതി ചെയ്യുന്ന വിശുദ്ധ ദീവന്നാസ്യോസിൻെറ ദേവാലയത്തിലേക്ക് പോകുകയും ആ പള്ളിയിൽ വച്ചു നടന്ന ഒരു സ്വാഗത ശുശ്രൂഷയിൽ പങ്കു കൊള്ളുകയും ചെയ്തു. പള്ളിയും പരിസരങ്ങളും കമനീയമായി അലങ്കരിച്ചിരുന്നു.

ഈ ആഘോഷങ്ങളിലെ ഏററവും പ്രധാനമായ പരിപാടി പൌലൂസ് അപ്പോസ്തോലൻെറ പ്രവർത്തന രംഗങ്ങളായിരുന്ന സ്ഥലങ്ങളിലേക്കുള്ള തീർത്ഥാടനങ്ങൾ ആയിരുന്നു. ഇതിനു വേണ്ടി S. S. Aegalon എന്ന കപ്പൽ പ്രത്യേകം ചാർട്ടർ ചെയ്തിരുന്നു. സന്ധ്യയോടുകൂടി പൊറിയൂസ് എന്ന തുറമുഖത്തുനിന്നും ഞങ്ങൾ കപ്പൽ കയറുകയും പാതിരാത്രിയോടടുത്തു് കപ്പൽ തുറമുഖം വിടുകയും ചെയ്തു. സ്ത്രീകളും, പുരുഷന്മാരും, യുവാക്കളും, പ്രായമുള്ളവരുമായി ലോകത്തിലെ വിവിധ സഭകളേയും, രാജ്യങ്ങളേയും പ്രതിനിധീകരിക്കുന്നവരായി 250 പേരോളം സന്ദർശകരായി കപ്പലിൽ ഉണ്ടായിരുന്നു. ശാന്തമായ മന്ദമാരുതൻ വീശിക്കൊണ്ടിരുന്നു. സൂര്യാസ്തമനം അതി മനോഹരമായിരുന്നു. യവനരുടെ കർണ്ണാനന്ദകരമായ ഗാനങ്ങളോടുകൂടി സന്ധ്യാനമസ്കാരം ആരംഭിച്ചു. കപ്പലിലെ പ്രധാന മുറി ഇതിനു വേണ്ടി പ്രത്യേകം ഒരുക്കിയിരുന്നു.

---

ലെ തള്ളവിരലിൽ കൊണ്ടതു്. ഇങ്ങനെയുള്ള അനുഭവം ഉണ്ടായിട്ടുള്ളവരോടു ആ അവസ്ഥയെപ്പററി പ്രത്യേകം പറയേണ്ടതില്ലല്ലോ. ജോണിനു സഹിച്ചുകൂടാത്ത ദേഷ്യം തോന്നി. ചുററികയും പലകയും എല്ലാം വലിച്ചു മുററത്തേക്ക് എറിഞ്ഞു. ആ അവസരത്തിലാണ്, ഇതെല്ലാം കണ്ടു, വിജയസൂചകമായി "ഹി ഹി" എന്നുള്ള കുഞ്ഞുമോൻെറ ചിരിയുണ്ടായതു്. നിഷ്കളങ്കനായ ആ ബാലനു് ഇതെല്ലാം വെറും ഒരു ഒരു രസമായിട്ടു മാത്രമേ തോന്നിയുള്ളു. പക്ഷെ ചുററിക കൈയിൽ കൊണ്ടതിൻെറ വേദനയുടെ പുറകെ ഈ ചിരി ജോണിനെ ഭ്രാന്തനാക്കി. ജോണിൻെറ കൈ ആ ചെറുബാലൻെറ തലയുമായി ഒന്നു കൂട്ടിമുട്ടി; അത്രമാത്രം.

തങ്കമ്മ കുഞ്ഞുമോനെയും കൂട്ടി തിണ്ണയിൽ ചെന്നപ്പോൾ കണ്ടതു്, ഇടതു്. കൈയിലെ തള്ളവിരൽ വായിലിട്ടുകൊണ്ടു ഒററക്കാലിൽനിന്നു "ഹ—ാ—ാ." എന്നു ശബ്ദിച്ചു വട്ടം കറങ്ങുന്ന ജോണിനെയായിരുന്നു. ചുററികയും പലകക്കഷണങ്ങളും ആണികളും എല്ലാം ആ മുററത്തു അങ്ങിങ്ങായി ചിതറിക്കിടപ്പുണ്ടായിരുന്നു.

അടുത്ത പ്രഭാതത്തിലും കപ്പൽ മുമ്പോട്ടു നീങ്ങിക്കൊണ്ടിരുന്നു. വിശുദ്ധ പർവ്വതമായ മൌണ്ടു് ആതോസി (Mount Athos) നെ ഞങ്ങൾ സമീപിച്ചു. ഇതു് സന്യാസികളുടെ ദ്വീപാണു്. ഗ്രീക്ക സഭയിലെ നാലായിരം സന്യാസികളോളം ഇപ്പോൾ ഇവിടെ താമസമുണ്ടു്. ഒരു കാലത്തു് ഇരുപതിനായിരം ഗ്രീക്ക സന്യാസിമാർ താമസിച്ചിരുന്ന സ്ഥലമാണു് (Mount Athos) സന്യാസികളല്ലാതെ മററാരും അവിടെ താമസമില്ല. കപ്പലിൽ നിന്നുകൊണ്ടു് പല സന്യാസിമഠങ്ങളും ഞാൻ കണ്ടു. അവിടെ ഇറങ്ങുന്നതിനു ഞങ്ങളിൽ പലരും ആഗ്രഹിച്ചു. എന്നാൽ അതു ഞങ്ങളുടെ പരിപാടിയിൽ പെട്ടതല്ലായിരുന്നു.

ഞായറാഴ്ച പ്രഭാതത്തോടുകൂടി കവാല്ലാ എന്ന തുറമുഖത്തു് ഞങ്ങളുടെ കപ്പൽ അടുത്തു. പൌലൂസ് അപ്പോസ്തോലൻ സന്ദർശിച്ച നീയപോലീസ് (Neapolis) എന്ന സ്ഥലമാണിതു്. "മക്കദോനിയായിലേക്ക വരിക" എന്ന ക്ഷണം സ്വീകരിച്ച വി. പൌലൂസ് ആദ്യം ഇറങ്ങിയ സ്ഥലം ഇതാണു്. അദ്ദേഹത്തിന്റെ വരവും ഞങ്ങളുടെ വരവും എത്രയോ വ്യത്യസ്തമായിരിക്കുന്നു. യാതൊരാളിന്റെയും ശ്രദ്ധയെ ആകർഷിക്കാതെ ഒരു ചെറിയ പാക്കപ്പലിൽ അദ്ദേഹം വന്നിറങ്ങിയിരിക്കണം. എന്നാൽ ഞങ്ങളുടെ ഇറക്കം അപ്രകാരമായിരുന്നില്ല. ഈ പ്രഭാതത്തിൽ ആ തുറമുഖത്തു കിടന്നിരുന്ന കപ്പലുകൾ എല്ലാം മനോഹരമായി അലങ്കരിക്കപ്പെട്ടിരുന്നു. തുറമുഖവക്കിൽ മനോഹരവസ്ത്രാലങ്കാരഭൂഷിതനായി അവിടത്തെ ബിഷോപ്പ് ഞങ്ങളെ സ്വീകരിക്കുന്നതിനായി ഒരുങ്ങി നിന്നിരുന്നു. അദ്ദേഹത്തിന്റെ വിസ്താരമേറിയ വസ്ത്രവിളുമ്പുകൾ (Train) കശവു വസ്ത്രങ്ങൾ ധരിച്ചിരുന്ന പട്ടക്കാർ ഇരുവശവും നിന്നുകൊണ്ടു പിടിച്ചിരുന്നു. വഴിയുടെ ഇരുവശവും പട്ടാളക്കാർ വരി നിരന്നിരുന്നു. ഞങ്ങൾ കരയ്ക്കിറങ്ങിയതോടുകൂടി ബാൻറു നാദം മുഴങ്ങി. നഗരാധിപൻ (Mayor) അതിഥികൾക്കു് സ്വാഗതമരുളുന്ന മംഗളപത്രം വായിച്ചു. പിന്നീടു് ഭദ്രാസന ദേവാലയത്തിലേക്കുള്ള ഘോഷയാത്ര ആരംഭിച്ചു. അനേക കുരിശുകളും കൊടികളും ഘോഷയാത്രയുടെ മുമ്പേ ഉണ്ടായിരുന്നു. രണ്ടു പട്ടക്കാർ രണ്ടു Ikons (വി. പൌലൂസിന്റെ ചിത്രം) വഹിച്ചിരുന്നു. വഴിയുടെ ഇരുവശവും അനേകായിരം ജനങ്ങൾ തടിച്ചു കൂടിയിരുന്നു. ഘോഷയാത്ര കടന്നു പോകുമ്പോൾ അവരെല്ലാവരും കുരിശു വരച്ചുകൊണ്ടിരുന്നു. പള്ളിപ്പരിസരത്തിൽ എത്തിയപ്പോൾ പട്ടാളക്കാർ ഞങ്ങളെ അഭിവാദനം ചെയ്തു. 1900 സംവൽസരം മുമ്പു് വി. പൌലൂസ് ഈ പട്ടണത്തിൽ പ്രവേശിച്ചതു് എത്രയോ വ്യത്യസ്തമായ രീതിയിൽ ആയിരിക്കണം!

പള്ളിയിൽ പ്രവേശിച്ച വി. കുർബാന ആരംഭിച്ചു. യവനഗായകർ മനോഹരമായി പാടി. ബിഷോപ്പും കൂടെ കുർബാനയിൽ സഹായിച്ചിരുന്നവരും തിളങ്ങുന്ന കാപ്പകൾ ധരിച്ചിരുന്നു. ശുശ്രൂഷ ഭക്തി നിർഭരമായിരുന്നു.

കുർബാനയ്ക്കു ശേഷം ബസ്സുകളിലായി ഫിലിപ്പിയാ എന്ന സ്ഥലത്തേക്ക ഞങ്ങൾ പുറപ്പെട്ടു. അവിടെയും ഞങ്ങൾ ഒരു വലിയ ജനക്കൂട്ടത്തെ കണ്ടു. തീർത്ഥാടകർക്കു് അവർ കൊടുത്ത സ്വീകരണം ഹൃദയാവർജ്ജകമായിരുന്നു. ഫിലിപ്പിയായുടെ പഴയ പ്രതാപം എല്ലാം നഷ്ടപ്പെട്ടിരിക്കുന്നു. കുറെ ചെറിയ വീടുകളും, പഴയ ഒരു പള്ളിയുടെയും മററു ചില അവശിഷ്ടങ്ങളുമല്ലാതെ അവിടെയൊന്നും ഇപ്പോൾ ശേഷിച്ചിട്ടില്ല.

വീണ്ടും ഞങ്ങൾ കപ്പൽ കയറി തിങ്കളാഴ്ച പ്രഭാതത്തിൽ സാലോണിക്കയിൽ എത്തി. ഉടൻതന്നെ ബസ്സുകളിൽ ബെറിയ എന്ന സ്ഥലത്തേക്ക പുറപ്പെട്ടു. ഞങ്ങൾ പോയതു് ഫലഭൂയിഷ്ഠവും പച്ച നിറഞ്ഞതുമായ സമതലപ്രദേശങ്ങളിൽ കൂടിയായിരുന്നു.

ബെറിയായിൽ വീണ്ടും രാജകീയമായ സ്വീകരണം ഞങ്ങൾക്ക നൽകപ്പെട്ടു. ഞങ്ങളുടെ ഘോഷയാത്ര നയിച്ചതു് ബിഷോപ്പന്മാരായിരുന്നു. അതുപോലെ തന്നെ യവനായ ബിഷോപ്പന്മാർ നയിച്ചിരുന്ന ഒരു ഘോഷയാത്രാസംഘം ഞങ്ങളെ സ്വീകരിച്ചു. പട്ടാളവും ഗവൺമെൻറുദ്യോഗസ്ഥന്മാരും ഉണ്ടായിരുന്നു. താടിയുള്ള മെത്രാന്മാർ അന്യോന്യം ചുംബിച്ചപ്പോൾ അവരുടെ മീശകൾ തമ്മിൽ കോർത്തു. ഘോഷയാത്ര തുടർന്നു. ഇരുവശവും പട്ടാളവും ജനസഞ്ചയവും ഉണ്ടായിരുന്നു. ഞങ്ങൾ പള്ളിയിൽ എത്തി. അവിടെ നിന്നു വി. പൌലൂസ് പ്രസംഗിച്ചതായ സ്ഥലത്തേക്ക പുറപ്പെട്ടു. പലരും അവിടെ വച്ചു പ്രസംഗിച്ചു. മനോഹരമായ ആ പ്രദേശം മുഴുവനും കാണത്തക്കവിധത്തിലുള്ള ഒരു കുന്നിൻമുകളിൽ ഞങ്ങൾ കയറുകയും അവിടെ വച്ചു് ഉച്ചഭക്ഷണം കഴിക്കുകയും ചെയ്തു.

(തുടരും)

## ഇന്ത്യൻ മിഷ്യനറിയ

(എം. പി. പത്രോസ് റമ്പാ

ലക്നൊ. 7-8-1951— ആസ സോളിൽനിന്നും പാററ്നാ (പട്ട്ണാ)യും ഗംഗാനദിയും കാശിയും കടന്നാണു ഞങ്ങൾ ലക്നോയിൽ എത്തിയതു്. ഗംഗാ കടക്കുമ്പോൾ ഭക്തരായ ഹിന്ദുക്കൾ കൈകൂപ്പുകയും ഗംഗാദേവിക്ക വെള്ളത്തിലേക്ക പണം എറിഞ്ഞുകൊടുക്കുകയും ചെയ്യും. ലക്നോയിൽ കൂടി ഗുംടി (ഗോമതി) നദിയൊഴുകി ദൂരെ ഗംഗായിലേക്ക ചെന്നു ചേരുന്നു. 1857-ലെ വലിയ ഇന്ത്യൻ ശിപായി ലഹളയിൽ കൊല്ലപ്പെട്ട യൂറോപ്യന്മാരുടെ സ്മരണ ഇവിടെ നിലനിർത്തിട്ടുണ്ടു്. അതിനുമുമ്പുള്ള അയോദ്ധ്യാ നവാബുമാരുടെ പുരാതന കൊട്ടാരങ്ങൾ വളരെ മനോഹരമാണു്. ലക്നോ സർവ്വകലാശാല വളരെ കേമമാണു്. മലയാളത്തുകാരായ നമ്മുടെ കുട്ടികൾ ഇവിടെ കുറെയുണ്ടു്. അമേരിക്കൻ ഇസബല്ലാ തോബേൺ കോളജിൽ പ്രിൻസിപ്പൽ മിസ്സ് സാറാമ്മ ചാക്കോയുടെ അതിഥികളായിട്ടാണു ഞങ്ങൾ താമസിച്ചതു്. ഇവരുടെ മുമ്പു പ്രിൻസിപ്പൽ ആയിരുന്നതു ലേഡി മഹാരാജാസിങ്ങിന്റെ സഹോദരിയാണു്. സുറിയാനി സഭാമാതാവു പ്രസവിച്ചിട്ടുള്ള പെൺമക്കളിൽ സാറാമ്മ ചാക്കോ, മിസ്സസ്സ് ജോൺ മത്തായി എന്നിവർ ഇന്ത്യയിൽ സേവനവിഷയത്തിൽ മഹോന്നതമായ നില അവലംബിക്കുന്നു എന്നുള്ളതു നമുക്ക അഭിമാനകരമാണു്. ഇവിടെ മുന്നൂററിഅമ്പതു യുവതികൾ താമസിച്ചു പഠിക്കുന്നു. പകുതി ഹിന്തുക്കളാകുന്നു. പ്രൊഫസർമാരായി എട്ടുപത്തു അമേരിക്കൻ മദാമ്മമാരുമുണ്ടു്. ഇവിടെ പഠിപ്പിക്കുന്ന സർവ്വരും അവിവാഹിതരാണു്. അരമണിക്കൂർ ദിവസേന സർവ്വവിദ്യാർത്ഥിനികളും പ്രാർത്ഥനയിലും വേദോപദേശത്തിലും സംബന്ധിക്കുന്നു. തൊണ്ണൂറു വർഷം മുമ്പാണു് അമേരിക്കയിൽ നിന്നു ഇസബെല്ലാ തോബേൺ എന്ന മിഷ്യനറി മദാമ്മ ഇവിടെ വന്നു് ആറു പെൺകുട്ടികളെ വച്ചു് ഒരു പള്ളിക്കൂടം ആരംഭിച്ചതു്. നാട്ടുകാർ അവരെ കളിയാക്കി: "പെണ്ണുങ്ങളെ വിദ്യ അഭ്യസിപ്പിക്കുന്നു പോലും! ഇനി ഈ മദാമ്മ പശുക്കളെ വിദ്യ അഭ്യസിപ്പിക്കാൻ തുടങ്ങുമല്ലോ" എന്നു അവർ പറഞ്ഞു. നിർഭാഗ്യവശാൽ ഛർദ്ദിലതിസാരത്താൽ 61-ാമത്തെ വയസ്സിൽ ഒരു ദിവസംകൊണ്ടു കേമിയായ ആ മദാമ്മ ചരമമടഞ്ഞു. ആ പള്ളിക്കൂടം വികസിച്ചാണു ഇപ്പോ

(ശേഷം 6-ാം പേജിൽ)

## വാരപഞ്ചാംഗം

വെ

| | ആഗസ്റ്റ് | ചിങ്ങം | ആബ് |
|---|---|---|---|
| ഞായർ | 19 | 3 | 6 |
| തിങ്കൾ | 20 | 4 | 7 |
| ചൊവ്വാ | 21 | 5 | 8 |
| ബുധൻ | 22 | 6 | 9 |
| വ്യാഴം | 23 | 7 | 10 |
| വെള്ളി | 24 | 8 | 11 |
| ശനി | 25 | 9 | 12 |

**Thought for the Week**

It is not so much the constitution that saves the country (or the church) as it is the quality of manhood that makes the constitution work.



# THE CHURCH WEEKLY



## ആഗസ്റ്റ് 15

സ്വാതന്ത്ര്യഭാരതത്തിനു നാലു വയസ്സായി. ക്രിസ്തുവിനു മുമ്പു അനേകം ശതാബ്ദങ്ങളിലെ ചരിത്രവും പ്രസിദ്ധിയും ഉള്ള ഭാരതത്തിനാണു "നാല്" എന്ന ഒരു വയസ്സുസംഖ്യ കുറിക്കുവാനിടവന്നതു്. ശതാബ്ദങ്ങളിലെ സംസ്കാരസമ്പന്നതയ്ക്കു് അവകാശികളായ ഭാരതീയർക്കു അനഭിമാനകരമായ ഒരു സൂചന അതിലുണ്ടു്. പാരതന്ത്ര്യത്തിൽ കഴിഞ്ഞ ഒരു കാലഘട്ടത്തെ അതു അനുസ്മരിപ്പിക്കുന്നു. ആ ബന്ധനവിമുക്തിയുടെ നാലാം വാർഷികദിനമാണു ഈയാണ്ടത്തെ ഓഗസ്റ്റ് 15. ഭാരതം അതു സാഘോഷം കഴിഞ്ഞ ബുധനാഴ്ച കൊണ്ടാടി. എന്നാൽ സ്വാതന്ത്ര്യത്തിന്റെ ആസ്വാദ്യത ഇന്നു ആരും തന്നെ അനുഭവിക്കുന്നില്ല. അതിന്റെ ഉത്തരവാദിത്വങ്ങൾ വഹിക്കുന്നതിൽ നാലു വയസ്സുള്ള ശിശുവിന്റെ ചാപല്യമാണു ഭരണകർത്താക്കൾ പ്രത്യക്ഷപ്പെടുത്തിക്കൊണ്ടിരിക്കുന്നതു്. പുരാതന ഭാരതം നാലു വയസ്സുള്ള കൊച്ചുകുട്ടിയായി പരിവർത്തനം ചെയ്യുന്നതു ഒട്ടും അഭിമാനകരമല്ല. ശിശുസഹജമായ തന്നിഷ്ടവും സ്വാർത്ഥതയും കൊതിയും നിയന്ത്രണമില്ലായ്മയും വിവേകശൂന്യതയും ദീർഘദൃഷ്ടിരാഹിത്യവുമെല്ലാം ഇന്നത്തെ ഭരണകർത്താക്കളുടെ ഗുണവിശേഷങ്ങളാണു്. സ്വാതന്ത്ര്യസമ്പാദനത്തിൽ നടന്ന ഭഗീരഥയത്നങ്ങൾ എല്ലാം അധികാരലബ്ധിയുടെ ദുർവിനിയോഗത്തിന്റെയും മത്സരത്തിന്റെയും നടുവിൽ ബലികഴിക്കപ്പെടുന്ന ഘട്ടത്തിലേക്കു നാം ത്വരിതഗമനം ചെയ്യുന്നു. എന്താണീ ദുരവസ്ഥയ്ക്കു കാരണം? ഭാരതത്തിന്റെ നവീനപരിതസ്ഥിതികളിൽ പല വിഷമഘട്ടങ്ങളും പ്രശ്നങ്ങളും ആവിർഭവിച്ചു. അവയിൽ പലതും അഭിമാനകരമായ വിധത്തിൽ തരണം ചെയ്തു. കേന്ദ്രമന്ത്രിസഭയ്ക്കു ദൃശ്യമായ പല പുരോഗമനപദ്ധതികളിൽ ഏർപ്പെടുവാൻ സാവകാശം ലഭിച്ചില്ല. അധികാരമോഹത്തിൽ തല്പരകക്ഷികൾ ആ പരിതസ്ഥിതിയെ ചൂഷണം ചെയ്യുവാനുള്ള അടവുകൾ ആലോചിക്കുകയാണു്. തെരഞ്ഞെടുപ്പുകാലം സമീപിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ പലരുടെയും ചിന്ത ആ വഴിക്കാണു നിർഗ്ഗമിക്കുന്നതു്. അധികാരമോഹം മാനുഷികമായ ഒരു ബലഹീനതയാണു്. സേവനമോഹം അത്രതന്നെ മനുഷ്യഹൃദയത്തെ തീണ്ടാറില്ല. ഒരിക്കൽ ഗാന്ധിജിയോടു അദ്ദേഹത്തിനു ലഭിക്കുന്ന സ്വാധീനശക്തിയെപ്പറ്റി സൂചിപ്പിച്ചു ആരോ സംസാരിക്കയുണ്ടായി. അതിനു മറുപടിയായി അദ്ദേഹം പറഞ്ഞതു് ഏതാണ്ടിപ്രകാരമാണു്. "എനിക്കു നിങ്ങൾ പറയുന്ന സ്വാധീനശക്തിയുണ്ടെന്നു ഞാൻ കരുതുന്നില്ല. എന്തെങ്കിലും ഉണ്ടെങ്കിൽ അതു നിസ്വാർത്ഥമായി ഞാൻ ചെയ്യുന്നതോ ചെയ്യുവാൻ ശ്രമിക്കുന്നതോ ആയ സേവനത്തിന്റെ ഫലമാണു്." ഗാന്ധിജിയെപ്പോലെയുള്ള മഹാത്മാക്കളെ മാത്രം പ്രചോദിപ്പിക്കുന്ന ഒരു മോഹമാണു സമസൃഷ്ടിസേവനം. യഥാർത്ഥമായ ശക്തിയും അധികാരവും അവരിലാണു സ്ഥിതിചെയ്യുന്നതും. അധികാരവും വലിപ്പവും മോഹിച്ച ശിഷ്യന്മാർക്കു യേശുക്രിസ്തു നൽകിയ ഉപദേശം അതായിരുന്നു. "നിങ്ങളിൽ വലിയവനാകാൻ ഇച്ഛിക്കുന്നവൻ ദാസനെപ്പോലെ സേവനം ചെയ്യട്ടെ." യഥാർത്ഥ വലിപ്പത്തിന്റെയും സ്വാധീനശക്തിയുടെയും രഹസ്യം അവിടെയാണു സ്ഥിതിചെയ്യുന്നതു്. ആ മഹാരഹസ്യം വിസ്മരിച്ചുകൊണ്ടുള്ള നേതൃത്വമത്സരം മിക്ക സംസ്ഥാനങ്ങളിലും നടമാടിക്കൊണ്ടിരിക്കുന്നതു രാഷ്ട്രപിതാവിന്റെ ഹൃദയത്തിനു വേദനാജനകമാണു്. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിന്റെ മഹനീയ പാരമ്പര്യങ്ങൾ സുരക്ഷിതമാക്കുവാനുള്ള ചുമതല ബലഹീനഹസ്തങ്ങളിൽ ചെന്നു നിപതിച്ചിരിക്കുകയാണു്. ആ ദുരവസ്ഥയിൽ നിന്നു മുക്തി പ്രാപിക്കേണ്ടതു രാജ്യത്തിന്റെ ഒഴിച്ചുകൂടാത്ത ആവശ്യമാണു്. അങ്ങനെ നിസ്വാർത്ഥസേവനത്തിനു ആത്മാർത്ഥമായി തയ്യാറാകുന്നവരെ രാജ്യത്തിനാവശ്യമുണ്ടു്. അങ്ങനെയുള്ളവരെക്കൊണ്ടല്ലാതെ ഒരു രാജ്യവും പുരോഗമിച്ചിട്ടില്ല. പ്രതിഫലത്തിനുള്ള അഭിലാഷത്തെക്കാൾ സേവനത്തിനുള്ള തൃഷ്ണ വളരാത്ത ജനസമുദായം രാഷ്ട്രീയമോ സാമുദായികമോ ആദ്ധ്യാത്മികമോ ആയ പുരോഗതി അർഹിക്കുന്നില്ല. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ അധഃപതനത്തിനുള്ള ഹേതു മറ്റെവിടെയും തേടേണ്ടതില്ല. ഗാന്ധിജി ഇന്ത്യയ്ക്കു പ്രദാനം ചെയ്ത ജവഹർലാലിനെപ്പോലെ ഏതാനും സഹപ്രവർത്തകർ അങ്ങും ഇങ്ങും അവശേഷിച്ചിട്ടുണ്ടു്. അവരുടെ കാലത്തു തന്നെ ഭാരതത്തെ പുരോഗമനത്തിന്റെ നേർവഴിയിൽ ആക്കിയില്ലെങ്കിൽ ഭാവിയെപ്പറ്റി ആശങ്കയാണു മനസ്സിലുദിക്കുന്നതു്.

---

(5–ാം പേജിൽ നിന്നു തുടർച്ച)

ൽ കാണുന്ന വലിയ കോളജ് ഉണ്ടായിട്ടുള്ളതു്. കോളജിലെ പ്രൊഫസർമാരും വിദ്യാർത്ഥിനികളുമായ ആ വലിയ സംഘത്തോടു ഞാൻ കാൽമണിക്കൂർനേരം, ക്രിസ്ത്വാബ്ദം 52-ൽ മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ മാർഗ്ഗം അറിയിച്ചതിനെപ്പറ്റിയും, സുറിയാനിസഭയെപ്പറ്റിയും, ഇന്ത്യയിലുള്ള മിഷ്യനറിമാരുടെ മഹത്തായ ക്രിസ്ത്യൻ സേവനത്തെപ്പറ്റിയും; വടക്കെ ഇന്ത്യൻ സമുദായങ്ങളിലെ പുഷ്പങ്ങളായ അവർ ദീപംപോലെ പ്രകാശിക്കേണ്ടതിനെപ്പറ്റിയും മറ്റും പ്രസംഗിച്ചു. കേരളത്തിൽ ക്രിസ്ത്യാനികൾ നടത്തുന്ന പല വിദ്യാലയങ്ങളിലും അരമണിക്കൂർ നേരമെങ്കിലും ഇങ്ങനെ പ്രാർത്ഥനയും വേദോപദേശവും നടത്താത്തതു നമ്മുടെ ക്രിസ്തീയ ജീവന്റെ മാന്ദ്യംകൊണ്ടാണെന്നാണു എനിക്കു തോന്നുന്നതു്. സ്വല്പം പുളിമാവു പിണ്ഡത്തെ മുഴുവനും പുളിപ്പിക്കുന്നതുപോലെ ലോകരക്ഷകനായ ക്രിസ്തുവിന്റെ ഉപദേശം ഇന്ത്യയിലെ യുവാക്കന്മാരുടേയും യുവതികളുടേയും ചിന്തകൾക്കു ദിവസേന രൂപഭേദം വരുത്തിക്കൊണ്ടിരിക്കുന്നു. കഴിഞ്ഞ ഞായറാഴ്ച ക്രൈസ്റ്റ് ചർച്ചിൽ സുറിയാനിക്കാരുടെ വിശുദ്ധ കുർബാന ഉണ്ടെന്നുള്ള വിവരം ഇവിടത്തെ ഇംഗ്ലീഷ് ദിനപ്പത്രങ്ങളിൽ പ്രസിദ്ധം ചെയ്തിരുന്നതുകൊണ്ടു സുറിയാനിക്കാരും വെള്ളക്കാരും നാട്ടുക്രിസ്ത്യാനികളുമായി ഒരു നല്ലക്കൂട്ടം സന്നിഹിതരായിരുന്നു. 1952-ലെ സെന്തോമസ് ശതാബ്ദാഘോഷത്തിന്റെ ഇവിടത്തെ പ്രതിനിധി മിസ്സ് സാറാമ്മ ചാക്കോയാണ്. അലിഗാർ മുസ്ലീം സർവ്വകലാശാലയിലെ

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ദൈവസമാധാനം

“സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിനവുകളെയും ക്രിസ്തുയേശുവിൽ കാക്കും.” (ഫിലിപ്പിയർ 4: 7)

സകല മനുഷ്യരും സമാധാനപരമായ ജീവിതം കാംക്ഷിക്കുന്നു. മനുഷ്യായുസ്സിന്റെ ഒരു നല്ല പങ്ക് ആപത്തും ആവലാധിയും ദുഃഖവും ദുരിതവും തരണം ചെയ്ത് സുരക്ഷിതാവസ്ഥയിൽ എത്തിച്ചേരുവാനുള്ള പരിശ്രമങ്ങളിൽ വിനിയോഗിക്കപ്പെടുന്നു. എന്നാൽ യഥാർത്ഥസമാധാനവും സുരക്ഷിതത്വവും കണ്ടെത്തുന്നവർ ചുരുക്കമാണ്. മനുഷ്യജീവിതം ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ അസമാധാനപരമാണ്. അതിനുള്ള കാരണമെന്താണ്? യഥാർത്ഥസമാധാനത്തിന്റെ സ്വഭാവമെന്താണ്? അതു മനുഷ്യനു എങ്ങനെ കൈവരുത്തുവാൻ കഴിയും?

മൃഗജീവിതം മനുഷ്യജീവിതത്തെ അപേക്ഷിച്ചു കൂടുതൽ സമാധാനപരമാണ്. മൃഗങ്ങൾ പ്രകൃതിദത്തമായ ആഗ്രഹങ്ങൾക്കും അഭിലാഷങ്ങൾക്കും എളുപ്പത്തിൽ തൃപ്തിനേടുന്നു. അതിനുള്ള കാരണം അവയുടെ ആഗ്രഹങ്ങൾക്കു പ്രകൃതി തന്നെ ചില അതിരുകൾ നിശ്ചയിച്ചിട്ടുണ്ടെന്നുള്ളതാണ്. സ്വാഭാവികമായ ആഗ്രഹങ്ങൾ സ്വാഭാവികമായ മാർഗ്ഗങ്ങളിലൂടെ സാധിച്ചുകഴിഞ്ഞാൽ പിന്നെ അതിലപ്പുറമായി യാതൊരു പ്രേരണാശക്തിയും അവയെ ഭ്രമിക്കുന്നില്ല. എന്നാൽ മനുഷ്യന്റെ ആശകൾക്കതിരില്ല. അവന്റെ ആഗ്രഹങ്ങൾക്ക് മാനസികവ്യാപാരങ്ങൾ മൂർച്ച കൂട്ടുന്നു. ഭാവനയിൽ അവന്റെ മനസ്സ് ലോകാലോകങ്ങളിലും ഭൂതകാലസ്മരണയിലും ഭാവിസംവിധാനങ്ങളിലും ഒരുപോലെ പാറിപ്പറക്കുന്നു. ലോകം മുഴുവൻ പിടിച്ചടക്കുവാൻ അവൻ ആവേശംകൊള്ളുന്നു. അവൻ അകത്തും പുറത്തും സമാധാനരഹിതനാണ്. മൃഗങ്ങൾക്കില്ലാത്ത മാനസികമായ വിശേഷഗുണങ്ങളും കഴിവുകളും മനുഷ്യനുള്ളതുകൊണ്ട് ശരിയായ നിയന്ത്രണം കൊണ്ടു മാത്രമേ മനുഷ്യജീവിതം പുരോഗമിക്കയുള്ളു. പരസ്പരവിരുദ്ധങ്ങളായ പല ശക്തികളെ നിയന്ത്രിച്ചു സംയോജിപ്പിക്കുവാൻ ജീവിതത്തിൽ ഒരു സുശക്തമായ പ്രമാണവും പ്രവർത്തനകേന്ദ്രവും ആവശ്യമാണ്. അതു് എവിടെ സ്ഥിതിചെയ്യുന്നു? മനുഷ്യന്റെ സ്വയത്തിലാണോ, സ്വയത്തിനു വെളിയിലാണോ? സ്വയത്തിൽ അധിഷ്ഠിതമായ യാതൊരു പ്രമാണവും മനുഷ്യന്റെ രക്ഷയ്ക്കു പര്യാപ്തമല്ല. ദൈവത്തിൽ കേന്ദ്രീകരിച്ചിട്ടുള്ള സ്നേഹത്തിന്റെ പ്രമാണം മാത്രമേ മനുഷ്യജീവിതത്തെ വീണ്ടെടുത്തു വിജയകരമാക്കിത്തീർക്കുകയുള്ളു.

മനുഷ്യന്റെ ആഗ്രഹങ്ങൾക്കതിരില്ലാത്തതുകൊണ്ട് മറ്റു മനുഷ്യരുമായുള്ള ബന്ധം അസമാധാനപരമായി പരിണമിക്കുന്നു. മറ്റുള്ളവരിൽ നിന്നും സഹായം ലഭിച്ചും മറ്റുള്ളവർക്കു സഹായം നൽകിയുമല്ലാതെ യാതൊരു മനുഷ്യനും ജീവിക്കുവാൻ കഴിയുന്നതല്ല. എന്നാൽ മനുഷ്യന്റെ സ്വാർത്ഥത നിമിത്തം മറ്റുള്ളവർ അർഹിക്കുന്നത്ര സഹായം നൽകുവാൻ അവൻ ശ്രദ്ധിക്കാതിരിക്കുകയും അവൻ അർഹിക്കുന്നതിൽ കൂടുതൽ സഹായം മറ്റുള്ളവരിൽ നിന്ന് അവകാശപ്പെടുകയും ചെയ്യുന്നു. ഇതു സാമുദായികജീവിതത്തിൽ അസമാധാനം വളർത്തുന്നു. മനുഷ്യന്റെ അസമാധാനം അവന്റെ ശക്തിവിശേഷങ്ങളുടെയും സ്വാതന്ത്ര്യത്തിന്റെയും സ്വാതന്ത്ര്യ ദുർവിനിയോഗത്തിന്റെയും ഫലമാണ്. ഇങ്ങനെയുള്ള അസമാധാനം മൃഗങ്ങൾക്കില്ല.

യഥാർത്ഥസമാധാനമെന്തെന്നറിയാത്ത മനുഷ്യൻ പലപ്പോഴും മൃഗങ്ങളുടെ തോതിലുള്ള സമാധാനം അന്വേഷിക്കുന്നു. അതു കണ്ടെത്തിയാൽ തന്നെയും അവൻ അതുകൊണ്ടു തൃപ്തിപ്പെടാത്തതിൽ അത്ഭുതപ്പെടേണ്ടതില്ല. മൃഗങ്ങളുടെ തോതിലുള്ള സമാധാനം, അതായതു്, കേവലം പ്രകൃതിദത്തമായ സമാധാനം, മനുഷ്യനു തൃപ്തിവരുത്തുന്നതല്ല. സാധാരണ ചിന്താഗതിക്കു, സമാധാനപ്രദായകങ്ങളായ കാര്യങ്ങൾ ഇവയെല്ലാമാണ്. വിഭവസമൃദ്ധമായ ഭക്ഷണം, സുഖസന്തോഷസംവിധാനങ്ങളടങ്ങിയ വാസസ്ഥലം, പൂർണ്ണമായ ആരോഗ്യം, ആഗ്രഹനിവൃത്തിക്കാവശ്യമായ ധനവും വസ്തുവകകളും, നല്ല ബന്ധുമി ൽ, സുരക്ഷിതമായ ഭാവി. ഇവ മുണ്ടെങ്കിൽ ജീവിതം സമാധാന യി നയിക്കാമെന്നു ചിലർ വ്യാമോ ക്കുന്നു. ഇവയെല്ലാം ലഭിച്ചാൽ തന്നെയും മനുഷ്യൻ അസമാധാനചിത്തനായിട്ടാണ് കാണപ്പെടുന്നതു്. കാരണം ഇവയെക്കൊണ്ടു മാത്രം സമാധാനമടയത്തക്കവണ്ണമല്ല മനുഷ്യനെ ദൈവം സൃഷ്ടിച്ചിരിക്കുന്നതു്. യഥാർത്ഥസമാധാനം അത്ര എളുപ്പമല്ല. പ്രകൃതിയുടെ പരിചരണങ്ങൾ മനുഷ്യനു കുറെയൊക്കെ സമാധാനം നൽകിയെന്നു വരാം. എന്നാൽ അതിനു് ഒരതിരുണ്ട്.

വിശുദ്ധപൗലൂസ്, “സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനമാണ്” യഥാർത്ഥസമാധാനമായി വിവക്ഷിക്കുന്നതു്. ദൈവസമാധാനം സ്നേഹത്തിൽ നിന്നുൽഭൂതമാകുന്ന സമാധാനമാണ്. ദൈവം യാതൊരു ദുഃഖവും ദുരിതവും തീണ്ടാതെ സ്വർഗ്ഗത്തിന്റെ ഉന്നതസ്ഥാനത്തു സ്ഥിതിചെയ്യുന്ന ഒരു മഹൽജീവിയാണെന്നു മനുഷ്യൻ സങ്കല്പിച്ചിരുന്നു. എന്നാൽ ആ സങ്കല്പത്തെ യേശുക്രിസ്തുവിന്റെ ക്രൂശുമരണം അസാധുവാക്കിത്തീർത്തു. ഉന്നതപദവിയിൽ നിന്നിറങ്ങിവന്നു മനുഷ്യനോടൊപ്പവും മനുഷ്യനു വേണ്ടിയും സങ്കടമനുഭവിക്കുന്നവനാണ് ദൈവം എന്നു യേശുതമ്പുരാൻ വെളിപ്പെടുത്തി. സ്നേഹത്തിനു മറ്റുള്ളവരുടെ ദുഃഖത്തിൽ നിന്നും വേദനയിൽ നിന്നും ഒഴിഞ്ഞുമാറി നിൽക്കുവാൻ സാദ്ധ്യമല്ല. മൃഗങ്ങളെപ്പോലെ സുഖാനുഭൂതിയിൽ മുഴുകി ജീവിക്കുന്ന മനുഷ്യൻ മനുഷ്യനല്ല, മൃഗമാണ്. സ്നേഹത്താൽ മറ്റുള്ളവരുടെ സുഖദുഃഖങ്ങളിൽ പങ്കാളിയാകുന്ന മനുഷ്യനു് സകല ബുദ്ധിയേയും കവിയുന്ന, അതായതു് ബുദ്ധികൊണ്ടാലോചിച്ചാൽ അസാദ്ധ്യമെന്നോ അസ്വീകാര്യമെന്നോ തോന്നുന്ന, സമാധാനം അനുഭവസിദ്ധമായിത്തീരുന്നു.

രോഗിയായ കുഞ്ഞിന്റെ കിടക്കയിൽ രാത്രിമുഴുവനും ഉറക്കമിളച്ചിരുന്നു പരിചരിക്കുന്ന മാതാവ് അനുഭവിക്കുന്ന സമാധാനം ബുദ്ധിയെ കവിയുന്നതാണ്. ആ സമാധാനത്തിൽ അസമാധാനത്തിന്റെ അംശങ്ങൾ ഇടകലർന്നിരിക്കുന്നു. ലോകപ്രകാരവും കേവലം ബുദ്ധിപരമായും നോക്കുമ്പോൾ സമാധാനം അനുഭവിക്കുന്നതു സുഖമായി ഉറങ്ങുന്നവർ മാത്രമാണ്. എന്നാൽ ഉറങ്ങിയില്ലെങ്കിലും ഓമനക്കുഞ്ഞിനെ സ്നേഹിച്ചു പരിചരിക്കുന്നതിൽ നിന്നും മാതൃസ്വഭാവത്തിനും ചുമതലാബോധത്തിനും പ്രകടനസൗകര്യം സിദ്ധിച്ചതിനാലും ലഭ്യമായ സമാധാനം ഒന്നു വേറെ

---

എഞ്ചിനീയറിങ്ങ് കോളജ് പ്രിൻസിപ്പൽ ഡോക്ടർ കെ. സി. ചാക്കോ ഒരു ഇടദിവസമെങ്കിലും ഞങ്ങൾ അവിടെ ചെന്നു് വിശുദ്ധ കുർബാന അർപ്പിക്കണമെന്നു എഴുതിയതുകൊണ്ടു ഞങ്ങൾ അലിഗാർ കൂടിയാണു ന്യൂ ദൽഹിയിലേക്കു പോകുന്നതു്. ഇവിടെ ആപ്പിൾ പെയർ മുതലായ പഴങ്ങൾ സുലഭമാണ്.

# വിശ്വദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മത്തൻ തരകൻ)

### ഗിരിഗീത

പരന്മാരനുഷ്ഠിക്കുമക്രമം ക്ഷമിക്കുവാൻ
കരളിൽ നിങ്ങൾക്കേതും കാരുണ്യമില്ലെന്നാകിൽ
നിത്യവും നിങ്ങൾകാട്ടുമക്രമങ്ങളെയെല്ലാം
സത്യസ്വരൂപൻ ദൈവമെവ്വിധം ക്ഷമിച്ചിടും
പരന്മാരുടെ പിഴപൊറുത്താൽ ജഗദീശ-
നരുളും മാപ്പു,നിങ്ങൾ ചെയ്തിടും കുററങ്ങൾക്കും
വാടിയ മുഖത്തോടു മൂഴിയിലൊന്നും തന്നെ
തേടുവാനില്ലെന്നുള്ള നിഷ്കാമഭാവത്തോടും
തെററെന്ന്യേതപം ചെയ്യുമുത്തമമർത്ത്യരെന്നു
മററുള്ളോർ പ്രശംസിക്കുംതക്ക കാപട്യമോടും
സാദരമുപവാസമാചരിച്ചിടും മർത്ത്യ—
സംഘത്തെപ്പോലെ നിങ്ങൾ വർത്തിക്കാനൊരുങ്ങൊലാ.
കപടോപവാസത്തിൽ കാലയാപനം ചെയ്യും
കുബുദ്ധികൾക്കു ദൈവം നൽകിടും പ്രതിഫലം.
മോഹങ്ങൾ നീക്കി സ്നേഹപ്രദീപപ്രകാശത്തി-
ലാഹാരമുപേക്ഷിച്ചു നീയുപവസിക്കേണം
മർത്ത്യനെക്കാണിക്കുവാനല്ലുപവാസം, തവ
താതന്റെ മുമ്പിൽ പ്രശോഭിക്കണമതുശ്രദ്ധം
സ്നേഹസംസിക്തശീർഷനായി നീ ജലംകൊണ്ടു
ശുദ്ധമാക്കുക തവവദനം തപസ്സിനായ്
രഹസ്യത്തിൽക്കാണുന്നതാവകജനകനേ
പരസ്യത്തിൽ നിങ്ങൾക്കു നൽകീടും പ്രതിഫലം.
തുരുമ്പും പുഴുക്കളും കരണ്ടു, കള്ളക്കൂട്ടം
തുരന്നു കൊള്ളചെയ്യുമിദ്ധരാതലം തന്നിൽ
നിക്ഷേപിക്കരുതൊരുകാലവും നിങ്ങൾക്കുള്ള
നിക്ഷേപം, ഭവച്ചിത്തം തത്ര ചെന്നണഞ്ഞീടും
തുരുമ്പും പുഴുക്കളും പററാത്ത പവിത്രമാം
സുരലോകത്തിൽ നിങ്ങൾ സൂക്ഷിപ്പിൻ നിധികളെ
തസ്കരന്മാരില്ലാത്തോരാപ്പുരത്തിങ്കൽച്ചെന്നു
പാർക്കട്ടെ നിങ്ങൾക്കുള്ള മാനസകപോതങ്ങൾ.
കണ്ണുതാൻകളേബരത്തുമണിപ്രദീപിക
കണ്ണുചൊവ്വുള്ളതായാൽ പ്രദീപ്തം കളേബരം
കണ്ണുതാൻകളേബരത്തുമണിപ്രദീപിക
കണ്ണുകേടുള്ളതായാലിരുൾതാൻകളേബരം.
നിങ്ങളിൽ കുടികൊള്ളും വെളിച്ചം കൂരിരുട്ടാ—
ണെങ്കിലെത്രയോ ഘോരം കേവലമന്ധകാരം.

---

യാണ്. അതാണ് ദൈവദത്തവും നിത്യവുമായ സമാധാനം. ഈ സമാധാനം ലളിതമായ ഒന്നല്ല. എളുപ്പത്തിൽ കൈവരുത്താവുന്നതല്ല. ലോകത്തിനു പ്രദാനം ചെയ്‌വാൻ കഴിയുന്നതുമല്ല. എന്നാൽ മനുഷ്യനു അഭികാമ്യമായ സമാധാനം ഇതുമാത്രമാണ്. മനുഷ്യന്റെ സ്വാതന്ത്ര്യത്തെ ഹനിക്കാത്തതും മനുഷ്യന്റെ പ്രാപ്തികൾക്കും ശക്തികൾക്കും അനുയോജ്യമായതുമായ സമാധാനം ഇതു മാത്രമാണ്. ഒരു മഹാസമുദ്രത്തിന്റെ ഉപരിതലം പോലെ അതു കാററും കോളും നിറഞ്ഞതായിരിക്കാം. എന്നാൽ സമുദ്രത്തിന്റെ അന്തർഭാഗം ശാന്തമായിരിക്കുന്നതുപോലെ ദൈവദത്തമായ സമാധാനത്തിന്റെ അടിയിലും ഉള്ളിലും അഗാധവും അചഞ്ചലവുമായ ഒരു ശാന്തതയുണ്ട്. നമ്മുടെ കർത്താവായ യേശുക്രിസ്തുവിനു തന്നിൽ വിശ്വസിക്കുന്ന ഏവർക്കും ഈ സമാധാനം നൽകുവാൻ കഴിയും. ദുഃഖത്തിലും വേദനയിലും ദാരിദ്ര്യത്തിലും അന്ധകാരത്തിലും സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനം നമ്മുടെ ഹൃദയങ്ങളേയും നിനവുകളേയും ക്രിസ്തുയേശുവിൽ കാക്കട്ടെ.

### യുക്തിപ്രശ്നങ്ങൾ

13) ഒരാളുടെ മൂന്നു മക്കളുടെ വയസ്സിന്റെ ആകെ തുക 20-ം ഗുണനഫലം 280-ം ആണെങ്കിൽ ഒരു വർഷം കഴിയുമ്പോൾ അവരുടെ വയസ്സിന്റെ ഗുണനഫലം എത്ര?

14) ഒരു മുട്ട മൂന്നടി ഉയരത്തിൽനിന്നു പൊട്ടിക്കാതെ താഴെ ഇടുവാൻ സാധിക്കും. അതെങ്ങനെയാണ്?

### കഴിഞ്ഞലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരം.

11) 1, 3, 9, 27. റാത്തൽ ഭാരമു[illegible]ത്തൂക്കക്കട്ടകൾ.

12) A. D. 1954 ആഗസ്റ്റുമാസം ഒന്നാം തീയതി.

---

### ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്ക് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്ക് | ,, | 3 | 0 | 0 |
| ഒററപ്രതി | ,, | 0 | 2 | 0 |

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. മർക്കോസ് 15. 33—41.**

അന്നേദിവസം നടന്ന അധർമ്മവും നിഷ്ഠൂരവുമായ പ്രവൃത്തിയെ മാച്ചുകളയുവാനോ എന്നു തോന്നുമാറു, ദേശമെങ്ങും മൂന്നുമണിക്കൂർ നേരം ഇരുട്ടുണ്ടായതായി നാം വായിക്കുന്നു. ക്രൂശിൽ കിടക്കുമ്പോൾ കർത്താവു പറഞ്ഞ ഏഴു വാചകങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടെങ്കിലും "എന്റെ ദൈവമെ........"എന്നിത്യാദി വാചകം മാത്രം ആദ്യ സുവിശേഷകർ മൂന്നും രേഖപ്പെടുത്തികാണുന്നു. മനുഷ്യജാതിയുടെ പാപഭാരം തന്നെ പിതാവിൽനിന്നു് അകററി എന്നു തോന്നുമാറു് കർത്താവു് അത്രമാത്രം മനുഷ്യവർഗ്ഗവുമായി താദാത്മ്യപ്പെട്ടു. "പാപം അറിയാത്തവനെ, നാം അവനിൽ ദൈവത്തിന്റെ നീതി ആകേണ്ടതിന്നു, അവൻ നമുക്കുവേണ്ടി പാപം ആക്കി" എന്നാണു് ഇതേപ്പററി പൗലൂസ് അപ്പോസ്തലൻ എഴുതുന്നതു്. ഈ മർമ്മത്തിന്റെ ശരിയായ അർത്ഥം ഗ്രഹിക്കുക അത്ര എളുപ്പമല്ല. എന്നാൽ രണ്ടു കാര്യങ്ങൾ നമ്മുടെ ശ്രദ്ധ അർഹിക്കുന്നു (1) സർവ്വവും അന്ധകാരമായപ്പോൾ പോലും യേശുതമ്പുരാൻ ദൈവത്തെ വിളിക്കുന്നു. (2) വി. വേദപുസ്തകത്തിലെ ഉദ്ധരണികളെ ആശ്രയിച്ചു് മരുഭൂമിയിലെ പരീക്ഷാവേളയിൽ വിജയിച്ചതുപോലെ ആ അന്ത്യ വിനാഴികയിലും കർത്താവു് പ്രവർത്തിച്ചു.

**ചൊവ്വാ. മർക്കോസ് 15. 42—47.**

സന്നദ്രിം സംഘത്തിലെ ഒരംഗമെങ്കിലും, യേശുതമ്പുരാനെ വധിക്കുന്നതിനു കൂട്ടു നിൽക്കാതിരുന്ന ഒരുന്നത കുലജാതനായിരുന്നു അരിമത്യയിലെ യോസേഫ്. മശിഹായുടെ വരവിനായി നോക്കിപ്പാർത്തിരുന്ന ഭക്തന്മാരിൽ ഒരുവനുമായിരുന്നു അദ്ദേഹം. വി. മത്തായി, അദ്ദേഹം ക്രിസ്തുവിന്റെ ഒരു ശിഷ്യൻ ആയിരുന്നു എന്നും പ്രസ്താവിച്ചു കാണുന്നുണ്ടു്. യോസേഫും നിക്കോദിമൂസുംകൂടെ യേശുവിന്റെ ശവസംസ്കാരം നടത്തിയതായി വി. യോഹന്നാൻ എഴുതിയിരിക്കുന്നു. ഏതായാലും ഇതുവരെ തന്റെ ശിഷ്യത്വം പ്രഖ്യാപിക്കുവാൻ ശങ്കിച്ചിരുന്ന യോസേഫ് യേശുവിന്റെ മരണത്തോടുകൂടെ ധൈര്യമവലംബിച്ചു വെളിക്കു വന്നു. സന്നദ്രിംസംഘത്തിൽ ഉണ്ടായേക്കാമായിരുന്ന എതിർപ്പിനേയും പീലാത്തോസിന്റെ സംശയത്തേയും അദ്ദേഹം നേരിട്ടു് തനിക്കായി മുമ്പേകൂട്ടി തയാർ ചെയ്തിരുന്ന കല്ലറയിൽ തൽക്കാലത്തേക്കു് യേശുവിന്റെ ശരീരം സംസ്കരിച്ചു. അതു് യൗസേഫിനു ലഭിച്ച ഒരു വലിയ പദവിയായി കരുതാം. എന്നാൽ യേശുവിന്റെ ശരീരത്തെ നമ്മിൽ വഹിക്കുന്ന നാം ആ പദവിയെ പററി ബോധമുള്ളവരാണോ?

**ബുധൻ. മർക്കോസ് 16. 1—8.**

തെരഞ്ഞെടുക്കപ്പെട്ട ശിഷ്യന്മാരേക്കാൾ കൂടുതൽ വിശ്വസ്തതയോടെ ശിഷ്യവൃന്ദത്തിൽ പെട്ട സ്ത്രീകൾ വർത്തിച്ചു കാണുന്നു. കർത്താവിനെ ഗോൽഗോഥായിലേക്കു് കൊണ്ടുപോയപ്പോഴും ക്രൂശിൽ തറച്ചപ്പോഴും മൃതശരീരം മറവുചെയ്ത അവസരത്തിലുമെല്ലാം അവർ അവയെല്ലാം നോക്കി കണ്ടതായി നാം ഗ്രഹിക്കുന്നുണ്ടു്. ശബ്ബത്തു് കഴിഞ്ഞ ഉടനേ ആദ്യം കല്ലറയിലേക്കു് വരുന്നതും മററാരുമല്ല. കല്ലറയുടെ വാതിൽക്കലെ കല്ലു ആർ മാററും എന്നു സംശയിച്ചുകൊണ്ടു വന്ന ആ സ്ത്രീകൾ കല്ലു മാററിയിരിക്കുന്നതുകണ്ടു അത്ഭുതസ്തബ്ധരായിപ്പോയി. എന്നാൽ യേശുവിനെ അവരുടെ സ്വന്ത നാട്ടിൽ ആരായുവാനാണു് അവർക്കു് ആജ്ഞ ലഭിച്ചതു്. അന്ത്യനാഴികയിൽ കർത്താവിനെ ഉപേക്ഷിച്ചു പറഞ്ഞ പത്രോസ് "പത്രോസിനോടും" വിവരം അറിയിക്കുവാൻ ആവശ്യപ്പെട്ടു എന്നു ഗ്രഹിച്ചപ്പോൾ കർത്താവിന്റെ സ്നേഹത്തെ പററി സ്മരിച്ചു് തീർച്ചയായും ഹൃദയമുരുകി കണ്ണുനീർ വാർത്തു കാണണം. കർത്താവു് നമ്മെ ഓരോരുത്തരേയും എത്രമാത്രം കരുതുകയും സ്നേഹിക്കുകയും ചെയ്യുന്നു എന്നു നാം സാധാരണ സ്മരിക്കാറില്ല. ആ ഒരു ബോധം നമ്മെ നമ്രശിരസ്കരാക്കി കർത്തൃസേവനത്തിനു നമ്മെ ബദ്ധരാക്കേണ്ടതാണു്.

**വ്യാഴം. മർക്കോസ് 16. 9—13.**

കർത്താവു് പുനരുത്ഥാനം ചെയ്തു എന്ന വസ്തുത വിശ്വസിക്കുവാൻ ശിഷ്യന്മാരിൽ ആർക്കും കഴിഞ്ഞില്ല. അവന്റെ ആണിപ്പാടുകളിൽ സ്പർശിച്ചിട്ടല്ലാതെ ഞാൻ വിശ്വസിക്കുകയില്ല എന്നാണു് തോമാശ്ലീഹാ പറഞ്ഞതു്. മററുള്ളവരും അതിൽനിന്നു് വ്യത്യസ്ഥരായിരുന്നില്ല. ക്രിസ്തുവിന്റെശക്തി തങ്ങളിൽ തന്നെയോ അന്യരിലോ പ്രവൃത്തിച്ചു കണ്ടല്ലാതെ ഒരുവനും ക്രിസ്തുവിൽ വിശ്വസിക്കുവാൻ സാദ്ധ്യമല്ല. അങ്ങനെ ക്രിസ്തുവിൽ വിശ്വസിച്ച ഒരുകൂട്ടം ക്രിസ്തുവിന്റെ ദൂതുമായി നാലു ദിക്കിലേക്കും പോയി. അതു് അനേകർ വിശ്വസിക്കുകയും ചെയ്തു. ഇന്നു് ക്രിസ്തുവിന്റെ ദൂതു് ആരെങ്കിലും വിശ്വസിക്കാതെ പോകുന്നു എങ്കിൽ അതിനു [illegible] കാരണം ആ ദൗത്യ വാഹകർക്കു് ത[illegible] യത്തെഴുന്നേററ ക്രിസ്തുവിൽ വിശ[illegible] മില്ലെന്നുള്ളതാണു്. നമ്മുടെ ജീവി[illegible] ക്രിസ്തുവിന്റെ ശക്തിയെ പ്രദ്യോതി[illegible]പ്പിക്കുന്നതാണോ?

**വെള്ളി. മർക്കോസ് 16. 14—18.**

സുവിശേഷം സർവ്വലോകത്തിലും പ്രസംഗിക്കുവാനുള്ള ആജ്ഞ കർത്താവു ശിഷ്യന്മാർക്കു നൽകി. സുവിശേഷം പ്രസംഗിക്കുന്നതു് അതു കേൾക്കുവാനിടയാകുന്നവർക്കു് ന്യായവിധിയായി ഫലപ്പെടുമെന്നു കർത്താവു പ്രസ്താവിച്ചു കാണുന്നു. ഉയത്തെഴുന്നേററ ക്രിസ്തുവിന്റെ ജീവൻ അനുഭവപ്പെട്ടു തന്റെ സാക്ഷികളായിത്തീരുന്നവർക്കു് അഭൗമികമായ സംരക്ഷണയും ശക്തിയും കർത്താവു് വാഗ്ദത്തം ചെയ്തിരിക്കുന്നു. ക്രിസ്തുവിനു സാക്ഷിയായി തീരുക സഭയുടെയും വ്യക്തികളുടെയും ജീവിതാനുഭവങ്ങളുടെ ഒരു ബഹിർപ്രകടനം മാത്രമായിരിക്കും. ഒരു സഭ സജീവമോ എന്നു നിശ്ചയിക്കേണ്ടതു് മിഷ്യനറിപ്രവർത്തനങ്ങളിൽ അതിനുള്ള തീക്ഷ്ണതയെ ആശ്രയിച്ചാണു്. സഭ അതിന്റെ മിഷ്യൻ നിറവേററുവാൻ ക്രിസ്തുവിന്റെ സ്നേഹത്താൽ ബദ്ധയായിത്തീരുന്നതിന്നനുസരണമായി കർത്താവിന്റെ വാഗ്ദാനങ്ങളും സഭയിൽ യഥാർത്ഥവൽക്കരിക്കപ്പെടുന്നതുകാണാം.

**ശനി. മർക്കോസ് 16. 19—20.**

കർത്താവിന്റെ സ്വർഗ്ഗാരോഹണത്തോടുകൂടി ലോകത്തിൽ തന്റെ ജോലി ആരംഭിച്ചു എന്നു് ഒരർത്ഥത്തിൽ പറയാം. മാനുഷികമായ പരിമിതികൾക്കതീതനായി, അതേസമയത്തു് പരിമിതികൾക്കു് വിധേയരായ സഭാംഗങ്ങളിൽകൂടെ കർത്താവു് ഇപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. കർത്താവു് നമ്മുടെ മുന്നോടിയായി തിരശ്ശീലക്കു് മറുവശത്തേക്കു് കടന്നു് നമുക്കുവേണ്ടി മദ്ധ്യസ്ഥത യാചിച്ചും തന്നിലുള്ള ഐക്യതയിൽകൂടെ നമ്മുടെ മഹത്വകരമായ ലക്ഷ്യത്തിലേക്കു് നമ്മെ ആകർഷിച്ചും കൊണ്ടിരിക്കുന്നു. ആരാധനയിൽകൂടെ ഇപ്പോഴും സഭ ഉയത്തെഴുന്നേററ ക്രിസ്തുവിനോടുകൂടെ അതിന്റെ പ്രഥമകർത്തവ്യത്തിൽ ബദ്ധശ്രദ്ധയാകുകയാണു ചെയ്യുന്നതു്. അതേസമയത്തു് ക്രിസ്തുവിന്റെ ജീവിതം ജീവിക്കുകയും തന്റെ ആത്മാവിനെ മനുഷ്യജാതിയിൽ പെട്ട ഓരോരുത്തനും പകർന്നു കൊടുക്കേണ്ടതും സഭയുടെ കർത്തവ്യമാകുന്നു. സഭാംഗങ്ങൾ ഓരോരുത്തരും ഈ ബോധത്താൽ പ്രേരിതരാകുമ്പോൾ സഭ അതിന്റെ മിഷ്യൻ നിറവേററുന്നു എന്നു കരുതാം.

# ക്രൈസ്തവലോകവാർത്തകൾ

(K. P.)

## റഷ്യയിലെ ബാപ്റ്റിസ്റ്റ് സഭ

റഷ്യ ഒരു ഓർത്തഡോക്സ് സഭാരാജ്യമായിട്ടാണല്ലൊ അറിയപ്പെട്ടിരിക്കുന്നതു്. മോസ്കോ പാത്രിയർക്കീസിന്റെ ആധിപത്യത്തിലുള്ള റഷ്യൻ ഓർത്തഡോക്സ് സഭയിൽ പതിനഞ്ചു കോടി ഓർത്തഡോക്സ് സഭാംഗങ്ങൾ ഉള്ളതായിട്ടാണറിവു്. ഇത്രമാത്രം ഓർത്തഡോക്സ് സഭാധിപത്യമുള്ള രാജ്യത്തിൽപോലും പ്രോട്ടസ്റ്റന്റു് സഭാവിഭാഗങ്ങൾ ഉണ്ടെന്നു പറയുന്നതു് രസാവഹമായിരിക്കുന്നു. അടുത്ത ദിവസം ബൽജിയംകാരനായ ഒരു പ്രോട്ടസ്റ്റന്റു് സഭാംഗം റഷ്യ സന്ദർശിക്കുകയുണ്ടായി. അദ്ദേഹം നിനീവായിൽ വെച്ചു് നൽകിയ ഒരു പ്രസ്താവനയിൽ പറയുന്നതു് ഒരു പ്രോട്ടസ്റ്റന്റു് വിഭാഗമായിരിക്കുന്ന ബാപ്റ്റിസ്റ്റ് സഭയിൽത്തന്നെ റഷ്യയിൽ ഇരുപതുലക്ഷം അംഗങ്ങൾ ഉണ്ടു് എന്നാണു്. അവരുടെ വകയായി 300 പള്ളികളും ഇടവകകളും ഉണ്ടു്. മോസ്കോ ഇടവകയിൽത്തന്നെ 6000 അംഗങ്ങളും അവരുടെ ആത്മീയസേവനത്തിനായി 6 "പട്ടക്കാരു"മുണ്ടത്രെ. ബാപ്റ്റിസ്റ്റ് സഭയ്ക്കു് പ്രത്യേക വൈദികസെമിനാരികൾ റഷ്യയിൽ ഇല്ലെങ്കിലും അവരുടെ സഭാപ്രവർത്തകരുടെ പരിശീലനത്തിനായി പ്രത്യേക പരിശീലനകോഴ്സുകൾ ഏർപ്പെടുത്തിയിട്ടുണ്ടു്. ഇങ്ങനെയുള്ള സഭാപ്രവർത്തകരിൽ അധികപങ്കും മറ്റു ജോലികൾ ചെയ്താണു് ഉപജീവിക്കുന്നതു്. റഷ്യൻ ബാപ്റ്റിസ്റ്റുസഭയിലെ ഒരു പ്രധാന "പട്ടക്കാരൻ" സ്വർണ്ണഖനിയിലെ ഒരു പ്രസിദ്ധ ഫോർമാൻ ആണു്. അദ്ദേഹത്തിന്റെ ചില പ്രത്യേക കണ്ടുപിടുത്തങ്ങൾക്കു് കഴിഞ്ഞ വർഷം "സ്റ്റാലിൻ മെഡൽ" സമ്മാനിക്കുകയുണ്ടായി. ഈ പ്രസ്താവനയിൽ ക്രൈസ്തവവിശ്വാസം പാലിക്കുന്നതിനും, പരസ്യമായി പ്രസംഗിക്കുന്നതിനും, സഭാപ്രവർത്തനങ്ങൾ അഭംഗുരം തുടരുന്നതിനും ഇന്നു് റഷ്യയിൽ യാതൊരു പ്രതിബന്ധവും ഇല്ലെന്നും പറയുന്നു. അദ്ദേഹം സന്ദർശിച്ച ഒരു ബാപ്റ്റിസ്റ്റ് പള്ളിയിൽ രാവിലേയും, വൈകിട്ടും പള്ളിയാരാധനയ്ക്കായി രണ്ടായിരം ആളുകൾ വീതം സംബന്ധിച്ചിരുന്നു. പള്ളി ആളുകളെക്കൊണ്ടു് നിറഞ്ഞു കവിഞ്ഞിരുന്നു. പള്ളിയിൽ വേണ്ടത്ര സ്ഥലമില്ലാതിരുന്നതിനാൽ പലരും പുറത്തു നിൽക്കേണ്ടതായിവന്നു. ഇവരിൽ പലരും ചെറുപ്പക്കാരാണു്. പള്ളിയാരാധനയിൽ എല്ലാവരും ഭക്തിപുരസ്സരം സജീവമായി പങ്കുകൊണ്ടു. ശുശ്രൂഷാവേളയിൽ ചിലർ നിലത്തു് മുട്ടുകുത്തി പ്രാർത്ഥിച്ചിരുന്നു.

## കാന്റർബറിയിലെ "Red Dean

## (കമ്യൂണിസ്റ്റ് പുരോഹിതൻ)

കാന്റർബറി കത്തീഡ്റലിന്റെ വികാരിയും അധിപനുമായ ഡോക്ടർ ഹ്യൂലറ്റു് ജോൺസന്റെ കമ്മ്യൂണിസ്റ്റു സ്വഭാവംകൊണ്ടും റഷ്യയോടുള്ള പ്രത്യേക പ്രതിപത്തികൊണ്ടും "Red Dean" എന്ന അപരനാമത്തിലാണു് സാധാരണ അറിയപ്പെടുന്നതു്. അദ്ദേഹത്തിന്റെ പ്രസംഗങ്ങളും, റഷ്യയോടും മറ്റു് കമ്മ്യൂണിസ്റ്റ് രാജ്യങ്ങളോടും അദ്ദേഹം പാലിക്കുന്ന അടുത്ത സമ്പർക്കവും, പ്രജായത്ത രാജ്യഭരണ മേധാവികളേയും, ആംഗ്ലേയ സഭാദ്ധ്യക്ഷന്മാരെയും വളരെ ശല്യപ്പെടുത്തിക്കൊണ്ടാണു് ഇരിക്കുന്നതു്. അദ്ദേഹത്തിന്റെ അടുത്ത കാലത്തുണ്ടായ റഷ്യാ സന്ദർശനവും, അമേരിക്കൻസന്ദർശനത്തിനു്, അവിടുത്തെ ഗവണ്മെന്റു് അദ്ദേഹത്തിനു് അനുവാദം നിഷേധിച്ചതും പ്രസിദ്ധമാണല്ലൊ. ഡീൻസ്ഥാനത്തുനിന്നും അദ്ദേഹത്തെ നീക്കുന്നതിനു് ഒരു പുതിയ സംരംഭം ഇപ്പോൾ ആരംഭിച്ചിരിക്കുന്നു. പാർലിയമെന്റിലെ 6 യാഥാസ്ഥിതികമെംബർമാർ "രാജദ്രോഹപരമായ പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുകയും വിശ്വാസവിപരീതം പ്രസംഗിക്കുകയും" ചെയ്യുന്നതുകൊണ്ടു അദ്ദേഹത്തെ സ്ഥാനത്തുനിന്നു നീക്കുന്നതിനു് അധികാരം നൽകുന്നതായ ഒരു പ്രമേയം അവതരിപ്പിക്കുന്നതിനു് അനുവാദം അഭ്യർത്ഥിക്കുകയും അതു് നിരാകരിക്കപ്പെടുകയും ചെയ്തതായി കാണുന്നു. രണ്ടു കാരണങ്ങളാൽ മാത്രമെ ഒരു ഡീനിനെ സ്ഥാനഭ്രഷ്ടനാക്കുന്നതിനു് ബ്രിട്ടീഷ് നിയമം അനുവദിക്കുന്നുള്ളു. അതു് വിശ്വാസവിപരീതവും, അതിഗൗരവമായ അസന്മാർഗ്ഗികനടപടികളുമത്രെ. ഈ രണ്ടു് കുറ്റങ്ങളും ഡോ. ജോൺസന്റെമേൽ സ്ഥാപിക്കുന്നതിനു് ഇതുവരെയും ആർക്കും സാധിച്ചിട്ടില്ല.

## പാരീസിലെ ഇസ്തീനാ Istina സ്റ്റഡിസെന്റർ

പാരീസിലെ റോമൻ കത്തോലിക്കാ സഭയിലെ പല പ്രമുഖാംഗങ്ങളും അഖിലലോക സഭാപുനരൈക്യപ്രസ്ഥാനത്തിൽ അതീവ താല്പര്യം പ്രദർശിപ്പിക്കുന്നവരാണു്. പാരീസിലെ ആർച്ചുബിഷപ്പ് പല അകത്തോലിക്കാ സഭാംഗങ്ങളുമായി അടുത്ത സമ്പർക്കം പുലർത്തുന്നുണ്ടു്. പാരീസിലെ പല ഓർത്തഡോക്സ് വേദശാസ്ത്രപണ്ഡിതന്മാരുമായി സഭാപുനരൈക്യപരമായ പല ആലോചനകളിലും അദ്ദേഹം പങ്കെടുക്കുകയുംചെയ്തിട്ടുണ്ടു്. ഈ വക സംഗതികളെപ്പറ്റി ശരിയായി പഠിക്കുന്നതിനുദ്ദേശിച്ചു് പാരീസിൽ ആരംഭിച്ചിട്ടുള്ള ഒരു പ്രസ്ഥാനമാണു് Istina study centre. ഇതിന്റെ അദ്ധ്യക്ഷൻ ഒരു റോമൻ കത്തോലിക്കാപുരോഹിതനും വേദശാസ്ത്രപണ്ഡിതനുമായ Father Bumont ആണു്. കിഴക്കൻ സഭകളുടെ വിശ്വാസസത്യങ്ങളെ സഹിഷ്ണുതയോടുകൂടി പഠിക്കുന്നതിനും മനസ്സിലാക്കുന്നതിനും ഈ സ്റ്റഡിസെന്റർ പരിശ്രമിക്കുന്നുണ്ടു്. റോമാസഭയുടെ ഒരു പ്രധാന വിശ്വാസസത്യം സഭ ഒന്നേയുള്ളുവെന്നും, അതു് റോമാസഭയാണെന്നും റോമാസഭയല്ലാതെ കർത്താവു് ലോകത്തിൽ സഭ സ്ഥാപിച്ചിട്ടില്ലെന്നുമാണു്. കത്തോലിക്കാസഭാവിശ്വാസമനുസരിച്ചുതന്നെ അപ്പോസ്തോലപിൻതുടർച്ച, കൂദാശകൾ, പൗരോഹിത്യം മുതലായ പരിശുദ്ധ സഭയുടെ പല ലക്ഷണങ്ങളും ഉള്ള ഓർത്തഡോക്സ് സഭകളെ ഏതു തരത്തിൽ വീക്ഷിക്കണമെന്നുള്ളതു ഒരു പുതിയ വിഷയമായി സ്വീകരിച്ചുകൊണ്ടു Istina study centre പഠനം ആരംഭിച്ചിരിക്കുന്നതു ഓർത്തഡോക്സ് സഭകൾക്കു സഭാ പുനരൈക്യ പ്രസ്ഥാനത്തിലുള്ള സ്ഥാനം വർദ്ധിപ്പിക്കുകയത്രെ ചെയ്യുന്നതു്.

## ബൾഗേറിയൻ ഓർത്തഡോക്സ് സഭ

ബൾഗേറിയൻ ഓർത്തഡോക്സ് സഭ ഒരു പുതിയ ഭരണഘടന അംഗീകരിച്ചിരിക്കുന്നു. ഈ ഘടനയനുസരിച്ചു ബൾഗേറിയൻ സഭയുടെ ഭരണാധികാരം പ്രധാനമായി സ്ഥിതിചെയ്യുന്നതു പരിശുദ്ധ സുന്നഹദോസിലാണു്. എന്നാൽ രാഷ്ട്രവുമായി അഭേദ്യമായ ബന്ധം സഭയ്ക്കുള്ളതു കൊണ്ടു ഭരണപരമായ സുന്നഹദോസിന്റെ തീരുമാനങ്ങൾക്കു വിദേശമന്ത്രിയുടെ അനുവാദംകൂടി ലഭിക്കേണ്ടതായിട്ടുണ്ടു്. സഭാനിയമ

# ...ാ പ്രവർത്തനം

...എം. എ. എം. ററി. എച്ച്.)

...ാനുസ ...ിച്ചില്ല. ...ുവിൻെറ വര ...ത്തിൻെറ ശിക്ഷ ...ഴിഞ്ഞു. ക്രിസ്തുവിൻെറ ...പുനരുത്ഥാന ജീവനും ബാ ...ചില സംഭവങ്ങൾ മാത്രമല്ല. ...സ്തുവിൻെറ ആത്മാവ് വിശ്വാസി ...അധിവസിച്ച് അവൻെറ പുത്ര ...യഥാർത്ഥമാക്കിത്തീർക്കുന്നു. യോഹ. 14, 15, 16, ഈ അദ്ധ്യായങ്ങളിലെ ചിന്തയും, അപ്പോസ്തലൻെറ ഇവിട

ത്തെ ചിന്തയും തമ്മിൽ വളരെ സാമ്യമുണ്ട്. അന്തർയാമി...യായി ദൈവം പ്രവർത്തിക്കുന്നു. ആത്മാവിൻെറ പ്രവർത്തനം നമുക്കെല്ലാം അനുഭവപ്പെടേണ്ട തത്രേ. പരീക്ഷയിൽ ജയം നേടുവാനുള്ള കഴിവും, നമ്മിൽത്തന്നെ ഉൽഭവിക്കാത്ത നല്ല ഉൽസാഹങ്ങളും, യഥാർത്ഥ പ്രാർത്ഥനയും എല്ലാം ആത്മാവിൻെറ പ്രവർത്തനഫലങ്ങളത്രേ. ആത്മാവുമൂലം നാം പുത്രന്മാരും അവകാശികളും ആയിത്തീരുന്നു. അതിലും അധികമായി ക്രിസ്തുവിനോടുകൂടെ തേജസ്കരിക്കപ്പെടും എന്ന് പ്രതീക്ഷിക്കുകയും ചെയ്യുന്നു.

ഈ തേജസ്കരണത്തിൽ മനുഷ്യവർഗ്ഗത്തിനു മാത്രമല്ല സ്ഥാനമുള്ളത്. പൗലോസിൻെറ ചിന്തയിൽ മനുഷ്യർ മൂകസൃഷ്ടിക്ക് പുരോഹിതന്മാരാകുന്നു. മനുഷ്യൻ അവൻെറ യഥാർത്ഥ അവകാശത്തിലേക്ക് പ്രവേശിക്കുമ്പോൾ, ദൈവപുത്രത്വം അവരിൽ യഥാർത്ഥമാകുമ്പോൾ, പ്രകൃതിതന്നെയും അതിൻെറ നശ്വരതയെ ജയിക്കും എന്ന് അപ്പോസ്തലനു പ്രത്യാശയുണ്ട്. മനുഷ്യൻെറ രക്ഷയുടെ പൂർണ്ണതയ്ക്കും, പ്രകൃതിയിൽ സന്തോഷകരങ്ങളായി അനന്തരഫലങ്ങൾ ഉണ്ടാകാതെയിരിക്കുമോ? (8: 18–25)

## രക്ഷാനിർണ്ണയം.

ദൈവത്തിൻെറ മുന്നറിവ് എന്ന ചിന്ത അനേകർക്ക് വിഷമം ഉണ്ടാക്കിയിട്ടുള്ള ഒന്നത്രേ. (8: 28–39) പൌലോസിൻെറ ലേഖനം ഒരു വേദശാസ്ത്രഗ്രന്ഥം എന്ന നിലയിൽ വായിക്കുന്നതിൽനിന്ന് വരുന്ന അനുഭവങ്ങളിലൊന്നാണ് അതു്. ദൈവം നമ്മെ രക്ഷയ്ക്കായി മുൻ നിയമിച്ചു എന്ന് അപ്പോസ്തലൻ പറയുന്നതുകൊണ്ട്, ചിലരെ ദൈവം നിത്യനാശത്തിനും മുൻ നിയമിച്ചിരിക്കുന്നു എന്ന് ചിലർ വ്യാഖ്യാനിച്ചിട്ടുണ്ട്. എന്നാൽ പൌലോസിൻെറ ചിന്ത അതിൽനിന്ന് വളരെ വ്യത്യസ്ഥമത്രേ. ദൈവസ്നേഹത്തിൽ വസിക്കുന്നവരെ ദൈവം എല്ലാ ചുററുപാടുകളിലും സഹായിക്കുന്നു എന്നും, നമ്മുടെ ആശ്രയം ദൈവത്തിൻെറ സ്നേഹപൂർവ്വമായ കരുതലിലാകുന്നു എന്നുമത്രേ അപ്പോസ്തലൻ പറയുന്നതു്. നാം നമ്മുടെ വിശ്വാസത്തിലോ പ്രവൃത്...ലോ ആശ്രയിക്കുന്നു എങ്കിൽ നമ്മു... ആശ്രയം, ബലഹീനമത്രെ. എന്നാൽ നമ്മുടെ ആശ്രയം നമ്മുടെ വിശ്വാസ...ത്തിനുതന്നെയും കാരണഭൂതനായ ദൈവത്തിലത്രേ. സ്വപുത്രനെ നമുക്കുവേണ്ടി തന്നവൻ അവനോടുകൂടെ സകലവും നമുക്ക് നൽകാതിരിക്കുമോ? ദൈവം നമ്മെ സ്നേഹിക്കുകയാൽ, യാതൊരു ബാഹ്യശക്തിക്കും നമ്മെ അവനിൽനിന്ന് അകററുവാൻ സാദ്ധ്യമല്ല എന്ന വിജയധ്വനിയോടുകൂടെയത്രെ ഈ ഭാഗം അവസാനിക്കുന്നതു്.

ഈ ഭാഗം വായിക്കുകയും അതെപ്പററി ചിന്തിക്കുകയും ചെയ്യുമ്പോൾ, പൌലോസ് മുന്നറിവിനെപ്പററി പറയുന്നതു് തത്വചിന്തയുടെ ഒരു ഭാഗമായിട്ടല്ലെന്നും, ദമസ്കോസിലേക്കുള്ള വഴിയിൽവച്ച്, തൻെറ അനർഹതയെ ഗണിക്കാതെ ദൈവം തന്നെ വിളിച്ചു എന്ന സ്വന്ത അനുഭവത്തിൽനിന്ന് വരുന്നതാകുന്നുവെന്ന് പ്രത്യേകം സ്മരിക്കേണ്ടതത്രേ. ചിലർ ശിക്ഷാവിധിക്കായി മുൻ നിയമിക്കപ്പെട്ടിരിക്കുന്നു എന്ന ഒരു സൂചനപോലും അപ്പോസ്തലൻെറ ലേഖനങ്ങളിൽ കാണുമെന്ന് തോന്നുന്നില്ല.

---

നിർമ്മാണസ്ഥാപനം ദേശീയസഭാകൗൺസിലിലും ആണ്. ഈ സഭാകൗൺസിൽ ബിഷോപ്പന്മാരും പട്ടക്കാരും അത്മായക്കാരും അംഗങ്ങളായിരിക്കുന്ന ഒരു സ്ഥാപനയാണ്. സഭാപ്രസ്ഥാനത്തിൻെറ പരമാധികാരി സുന്നഹദോസു മാത്രമാണ്. പാത്രിയർക്കീസിൻെറ ആസ്ഥാനം ബൽഗേറിയായുടെ തലസ്ഥാനമായിരിക്കുന്ന സോഫിയാ പട്ടണമാ...രിക്കണമെന്നും പാത്രിയർക്കാസ്ഥാ...ത്തേക്കു തെരഞ്ഞെടുക്കുന്നയാൾ ഓർത്തഡോക്സ് വിശ്വാസത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചയാളും നല്ലപേരുള്ളവനും സഭാംഗങ്ങളുടെയും ഗവണ്മെൻറിൻെറയും വിശ്വാസം ആർജ്ജിക്കുന്നവനുമായിരിക്കണം. അദ്ദേഹത്തെ തെരഞ്ഞെടുക്കുന്നതു എല്ലാ ഭദ്രാസനമെത്രാപ്പോലീത്തന്മാരും ഓരോ ഭദ്രാസനത്തിൽനിന്നും 3 പട്ടക്കാരും 4 അത്മായപ്രതിനിധികളും വീതം അംഗങ്ങളായിരിക്കുന്ന കൌൺസിലുമാണ്. ഇതിനും പുറമെ ആ കൗൺസിലിൽ ഓരോ സന്യാസിസമൂഹങ്ങളിൽ ഓരോ പ്രതിനിധികളും വിദേശകാര്യാലയപ്രതിനിധികളും സയൻസ് അക്കാഡാമി സുപ്രീം കോടതി, വൈദിക സിമ്മനാരി, പുരോഹിതസ...ജം എന്നിവകളുടെ പ്രതിനിധികളു... അംഗങ്ങളായിരിക്കും. പ.സുന്നഹദോസ് മൂന്നു സ്ഥാനികളെ തെരഞ്ഞെടുക്കുകയും അവർക്കു ഗവണ്മെൻറിൻെറ അംഗീകാരം സിദ്ധിച്ചുകഴിഞ്ഞശേഷം വി. സുന്നഹദോസ് കൌൺസിൽ വിളിച്ചുകൂട്ടി അവരിൽ ഒരാളെ പാത്രിയർക്കീസ് സ്ഥാനത്തേക്കു തെരഞ്ഞെടുക്കുന്ന ഒരു പദ്ധതിയാണു ഈ ഭരണഘടനയിൽ വിഭാവനം ചെയ്തിരിക്കുന്നതു്.

---

(12-ാം പേജിൽനിന്നു തുടർച്ച)

പ്രകാരമുള്ള സദുദ്ദേശങ്ങളോടും, നല്ല ആദർശങ്ങളോടും, ശുഭവിശ്വാസത്തോടുംകൂടിയാണ് നമ്മുടെ തിരുമേനി ഇങ്ങനെയുള്ള ഒരു സംരംഭത്തിനു് അടിത്തറ കെട്ടിയതു്. പ്രസ്തുത ബേസിൽ ഗ്രൂപ്പിലേക്ക് അന്നു തിരുമേനി ഞങ്ങളെ ക്ഷണിച്ചു, എന്നല്ലാ, നിർബന്ധിച്ചു. ഈ ഗ്രൂപ്പിലേക്ക് ഞങ്ങളെ ഉപയുക്തമാക്കാമെന്നുള്ള വിശ്വാസത്തോടും, ആഗ്രഹത്തോടുംകൂടിയാണ് അദ്ദേഹം ഞങ്ങളെ പ്രതീക്ഷിക്കുന്നതെന്നും അറിയിച്ചു. ഏതായാലും അതേപ്പററി ഖണ്ഡിതമായ ഒരു തീരുമാനം ഞങ്ങൾ ചെയ്തിരുന്നില്ലായിരുന്നതിനാൽ, ആലോചിച്ച് പ്രവർത്തിക്കാം എന്നു പറഞ്ഞു അന്നു പിരിയുകയാണുണ്ടായതു്.

ബേസിൽ ദയറായെപ്പററി തിരുമേനി അഭിലഷിച്ചിരുന്നതെങ്ങനെയെന്നു മനസ്സിലാക്കി, അതിനു തക്ക ഒരു ഭരണഘടന പ്രസ്തുത ദയറായിക്ക് നിർമ്മിക്കുന്നതു് ഉചിതമായിരിക്കും.

മാർ ബേസിൽ ഗ്രൂപ്പ്, പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ മേൽനോട്ടത്തിലും, ഉപദേശത്തിലും തഴച്ചു മുമ്പോട്ടു പോയി, വന്ദ്യതിരുമേനിയുടെ ആഗ്രഹം നിവർത്തിക്കപ്പെടുമെന്നുനമുക്കു വിശ്വസിക്കാം.

...54 Licence No. 498 Date 20-8...

...HE CHURCH W...

# മാർ ബേസിൽ ദയറാ

(ഡാനിയൽ എൻ. വറുഗീസ്, കൽക്കട്ടാ)

മാർ പീലക്സീനോസ് തിരുമേനിയുടെ നിരന്തര പരിശ്രമത്തിൻ്റെയും, അത്യാകാംക്ഷയുടേയും, മുട്ടിപ്പായുള്ള പ്രാർത്ഥനയുടേയും ഫലമായി ജന്മമെടുത്ത ഒരു സമൂഹമാണല്ലോ, പത്തനംതിട്ട മാർബേസിൽ ഗ്രൂപ്പ്. ദയറാ എന്നുള്ള നാമത്തിനു ഇന്നത്തെ അതിൻ്റെ സ്ഥിതി അനുവദിക്കുന്നുണ്ടോ എന്നു സന്ദേഹിക്കുന്നുവെങ്കിലും, തിരുമേനിയുടെ അഭിലാഷം അതായിരുന്നുവെന്നുള്ളതിനു സംശയമില്ല. ഇപ്പോഴത്തെ ബേസിൽഹൗസ് താമസംവിനാ ബേസിൽ ദയറായായി രൂപാന്തരപ്പെടുമെന്നും നമുക്കു പ്രതീക്ഷിക്കാം.

"മാർബേസിൽ ദയറാ" എന്നുള്ള ശീർഷകത്തിൽ ജൂലൈ ലക്കം 'മലങ്കരസഭ'യിൽ പ്രസ്തുത ദയറായുടെ ഒരു സംക്ഷിപ്ത ചരിത്രം വായിക്കുകയുണ്ടായി. ബേസിൽസമൂഹത്തെപ്പറ്റി ചിലതു ഗ്രഹിക്കുവാൻ എനിക്കു കഴിഞ്ഞതു രണ്ടു വർഷത്തിനു മുമ്പാണ്. അനേക കാലമായി തിരുമേനി പ്ലാൻ ചെയ്തു, അതിൻ്റെ സാദ്ധ്യതയ്ക്കുവേണ്ടി രഹസ്യമായി പ്രയത്നിച്ചുകൊണ്ടിരുന്ന ഒരു കാര്യം അന്ന് അദ്ദേഹം എന്നെ അറിയിക്കുകയായിരുന്നു. ഞാൻ ഇൻ്റർമീഡിയറ്റ് പാസ്സായ ഉടനെ തിരുമേനി എന്നെ കത്തയച്ചു ബഥേൽ അരമനയിലേക്കു വിളിച്ചു. അദ്ദേഹം എന്നോട്, "ഞാൻ നിനക്കു മദ്രാസ് ക്രിസ്ത്യൻ കോളജിൽ ബി. എ. യ്ക്കു അഡ്മിഷൻ വാങ്ങിത്തരാം. നീ അവിടെ പോയി പഠിച്ചിട്ടു വരണം. ഞാൻ നിന്നേക്കൊണ്ടു ചില കാര്യങ്ങൾ ഉദ്ദേശിക്കുന്നുണ്ടു" എന്നു പറഞ്ഞു. തിരുമേനിയുടെ ഉദ്ദേശം പരസ്യമായി എനിക്കു വെളിപ്പെടുത്തിയില്ലെങ്കിലും, എനിക്കു അതു മനസ്സിലാക്കുവാൻ സാധിച്ചു. ഏതായാലും അദ്ദേഹത്തിൻ്റെ അഭീഷ്ടപ്രകാരം, അദ്ദേഹം അഡ്മിഷൻ വാങ്ങിത്തന്നതനുസരിച്ചു, ഞാൻ ക്രിസ്ത്യൻ കോളജിൽ തന്നെ പഠിക്കുവാൻ പോയി. ഒരു വർഷത്തെ പഠനം കഴിഞ്ഞു മദ്ധ്യവേനൽ അവധിക്കാലത്തു തിരിയെ വീട്ടിൽ എത്തിയപ്പോൾ എന്നെയും, ക്രിസ്ത്യൻ കോളജിൽ തന്നെ ബി. എ. യ്ക്കു പഠിച്ചുകൊണ്ടിരുന്ന മി. റ്റി. ഇ. ജോർജ്ജിനേയും (കഴിഞ്ഞ വർഷത്തെ സിറിയൻ വിദ്യാർത്ഥി കോൺഫറൻസ് സഞ്ചാര സെക്രട്ടറി), ബഹുമാനപ്പെട്ട തിരുമേനി ആളയച്ചു ബഥേലിൽ വിളിപ്പിച്ചു. അന്നു പല കാര്യങ്ങൾ പറഞ്ഞ കൂട്ടത്തിൽ പ്രധാനമായി സംസാരിച്ചതു മാർബേസിൽ ദയറായെപ്പറ്റിയായിരുന്നു. അദ്ദേഹം പറഞ്ഞു, "ഒരു ദയറാ സമൂഹം ഉണ്ടാകണമെന്നുള്ള എൻ്റെ അതീവ ആഗ്രഹം എന്നിൽ താനേ ഉദിച്ചുവന്ന ഒന്നല്ല. അതു ഒരു വന്ദ്യതിരുമേനി എന്നെ ഭരമേല്പിച്ച ഒരു ചുമതലയാണ്. വട്ടശ്ശേരിൽ തിരുമേനി ജീവിച്ചിരുന്ന കാലത്തു ഒരു സന്യാസിസമൂഹം രൂപീകരിക്കുന്നതിനായി അദ്ദേഹം ധാരാളം ശ്രമിച്ചു. ആ ഉദ്ദേശത്തോടുകൂടി അദ്ദേഹം ഏതാനുംപേരെ തെരഞ്ഞെടുക്കുകയും ചെയ്തു. (അവരിൽ ചിലർ ഇന്നു വിവാഹിതരായ പട്ടക്കാരാണ്.) അങ്ങനെ എടുത്ത ആളുകളെ എല്ലാപേരേയും കൂടി അദ്ദേഹം ഒരുമിച്ചു താമസിപ്പിക്കുകയും, പലവിധത്തിലുള്ള ആത്മീയ പരിശീലനം അവർക്കു നൽകുകയും ചെയ്തു. അവരെല്ലാവരുംതന്നെ വിദ്യാർത്ഥികളായിരുന്നു. അവധിക്കാലങ്ങളിൽ മാത്രമേ വീട്ടിൽ പോകാൻ അവരെ അനുവദിച്ചിരുന്നുള്ളു. പക്ഷെ അങ്ങനെ ചിലപ്പോഴെല്ലാം അനുവദിച്ചിരുന്ന ആ ലൗകികജീവിതം, കാലാന്തരത്തിൽ അവരെയെല്ലാം വൈവാഹിതരാക്കിത്തീർക്കുകയും, തദ്വാരാ അദ്ദേഹത്തിൻ്റെ അഭിവാഞ്ഛ സാധിതമാകാതെയുമായി. അദ്ദേഹം അത്യധികം ആഗ്രഹിച്ചിരുന്ന ആ ഒരു കാര്യം എന്നെ ചുമതലപ്പെടുത്തുകയാണുണ്ടായതു, അതുകൊണ്ടു അദ്ദേഹത്തിൻ്റെ ആഗ്രഹത്തിനു പരിഹാരം ഉണ്ടാക്കാൻവേണ്ടിയാണു ഇന്നു ഞാൻ ഇതിനുദ്യമിക്കുന്നതു". തിരുമേനി തൻ്റെ ഹൃദയനിർമ്മലതയിൽക്കൂടെ ബേസിൽ ഗ്രൂപ്പിൻ്റെ ഏതാണ്ടൊരു രൂപം അന്നു ഞങ്ങളെ മനസ്സിലാക്കി. അവിവാഹിതരായ പട്ടക്കാരുടെ ഒരു സമൂഹം ഉണ്ടാക്കിയിട്ടു, കത്തോലിക്കാ എസ്. ജെ. വൈദികർ നിർവ്വഹിച്ചുവരുന്നരീതിയിലുള്ള പ്രവർത്തനങ്ങൾ അവരെ പ... ഒരു... ആവ... സമൂ...ർത്തനം... ബോധം... പുരോഗമനോന്മു... സംഗതികൾ സാധ... ഹായകരമായിത്തീരും ... ബുദ്ധിമാനും, ചിന്തകനുമായിരു... മേനി മനസ്സിലാക്കി. ഒരു ... യുവാക്കന്മാർക്കു ഒരു സങ്കേതം ... ന്നതിനുകൂടിയായിരുന്നു അദ്ദേഹ...ൻ്റെ പരിശ്രമം.

തിരുമേനി പ്രത്യേകം കല്പിച്ചുള്ള...യ വേറൊരു സംഗതിയുമുണ്ടു. അദ്ദേഹം ആരംഭിക്കു... ദയറായിലെ അംഗങ്ങൾ പൊതു...ള്ള...ത്തെ അനുസരിക്കുന്നവരും, സഹകരണമനസ്ഥിതിയോടുകൂടി പ്രവർത്തിക്കുന്നവരും, ഏക കുടുംബാംഗങ്ങളെപ്പോലെ ജീവിക്കുന്നവരും ആയിരിക്കണം. പലതരത്തിലുള്ള വിദ്യാഭ്യാസം ലഭിച്ചവർ അതിലുണ്ടായിരിക്കും. വിവിധ വഴിയിൽക്കൂടെ ഓരോരുത്തർക്കു ലഭിക്കുന്ന വരുമാനങ്ങൾ, ദയറാംഗങ്ങളുടെ ന്യായമായ ആവശ്യങ്ങൾക്കാ...നിയോഗിക്കുന്നതാണ്. Pooling the resources എന്നാണു ഈ ആശയത്തെ വ്യക്തമാക്കാൻവേണ്ടി ...ന്നദ്ദേഹം ഉപയോഗിച്ച ഇംഗ്ലീഷ് പ്രയോഗം. ഓരോ കാലങ്ങളിൽ ദയറാംഗങ്ങളിൽ ചിലരെ ഉന്നതവിദ്യാഭ്യാസത്തിനു അയക്കണമെന്നു തിരുമേനിക്കു ആഗ്രഹമുണ്ടായിരുന്നു. അങ്ങനെ പഠനത്തിലയക്കുമ്പോൾ ആവശ്യമാകുന്ന ചെലവുകൾ ദയറായുടെ പൊതുഫണ്ടിൽനിന്നും നൽകുന്നതിനാണു നിശ്ചയിച്ചിരുന്നതു.

സഭാവിശ്വാസം സഭാംഗങ്ങളിൽ പ്രതിഷ്ഠിക്കുന്നതിനു ദയറാംഗങ്ങളെ ആയുധമാക്കണമെന്നു തിരുമേനി വിചാരിച്ചിരുന്നു. ആയതിൻ്റെ ...വർത്തനത്തിനുവേണ്ടി ഒരു പ്രസ്സ് വ...ങ്ങണമെന്നും, സഭാചരിത്രം, ആചാര...ൾ, സത്യവിശ്വാസങ്ങൾ, മതോപദേശം, വേദശാസ്ത്രം, മുതലായവസംബന്ധിച്ചുള്ള പ്രസിദ്ധീകരണങ്ങൾ ദയറായുടെ ചുമതലയിൽ നിർവഹിക്കണമെന്നും അദ്ദേഹത്തിൻ്റെ ചിന്തയിലുണ്ടായിരുന്നു. ഇ

(ശേഷം 11-ാം പേജിൽ)

Printed and Published by N. M. Abraham B. A. at The Malayala Manorama Press Kotta...